ക്രൈസ്തവ കാഹളം

മേയ് 2016



## സഭ ആഗ്രഹിക്കുന്നത് നന്മയുള്ള കേരളം

അഭിമുഖം

**കർദ്ദിനാൾ മാർ ക്ലീമിസ് ബാവാ**

# കൊയ്ത്തുകാരെ കാത്ത് ദൈവത്തിന്റെ വിളഭൂമികൾ



## കേരളം തെരഞ്ഞെടുപ്പിലേക്ക്

### വികസന തുടർച്ചക്കായി

ഉമ്മൻചാണ്ടി

### മതനിരപേക്ഷ കേരളത്തിനായി

പിണറായി വിജയൻ




'കർമ്മലയിലെ സുന്ദരകുസുമമെ, ഫല സമ്പൂർണ്ണമായ മുന്തിരി, സ്വർഗ്ഗത്തിന്റെ അന്യാദൃശ്യവും നിർമ്മലവുമായ തേജസ്സേ, നിത്യനിർമ്മലകന്യകയായിരുന്ന് ദൈവപുത്രനെ പ്രസവിച്ചവളെ, ഇന്നത്തെ ആവശ്യങ്ങളിൽ എന്നെ സഹായിക്കണമേ. സമുദ്രതാരമെ എന്നെ സഹായിക്കണമെ, രക്ഷിക്കണമെ. അങ്ങ് എന്റെ അമ്മയാണെന്ന് കാണിച്ചുതരണമെ.'

(വി. സൈമൺ സ്റ്റോക്ക്)

ക്രൈസ്തവ കാഹളം

മേയ് 2016






**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4


# ഉള്ളടക്കം



*സ്ഥലപരിമിതിമൂലം ഈ ലക്കത്തിൽ പംക്തികൾ പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞിട്ടില്ല.*

ചീഫ് എഡിറ്റർ






# ദൈവത്തിന്റെ തെരഞ്ഞെടുപ്പും മനുഷ്യരുടെ തെരഞ്ഞെടുപ്പും

ഈ ലക്കം കാഹളം ചർച്ച ചെയ്യുന്നത് രണ്ട് തെരഞ്ഞെടുപ്പുകളെക്കുറിച്ചാണ്. മെയ് മാസത്തിൽ സഭ പൊതുവെ ചർച്ചചെയ്യുന്നതും സജീവമാകുന്നതുമായ ഒരു മേഖലയാണ് പൗരോഹിത്യ സന്ന്യസ്ത ജീവിതാന്തസ്സുകൾ. ദൈവത്തിന്റെ വഴികളെ പിൻചെല്ലുവാനുള്ള ദൈവികാഹ്വാനം കേട്ട് അതിനോട് ഉള്ളിലെ ആത്മീയനിറവിന്റെ കവിഞ്ഞൊഴുകലായി ഒരു പ്രത്യുത്തരം..... ഇതാ കർത്താവിന്റെ ദാസൻ.... ദാസി..... തിന്മയുടെ ശക്തികൾ ഈ ജീവിതാന്തസുകളെ വല്ലാതെ ഭയപ്പെടുന്നു. തിന്മയുടെ സാമ്രാജ്യങ്ങൾ കെട്ടിപ്പടുക്കുവാൻ ആഗ്രഹിക്കുന്നവർ രണ്ടുതരത്തിലാണ് ഈ ജീവിതാന്തസുകളെ തകർക്കുവാൻ ശ്രമിക്കുന്നത്. ഒന്ന് ഈ ജീവിതത്തോട് വെറുപ്പ് തോന്നത്തക്കവിധം ഇതിനെ പരിഹാസ്യമായി ചിത്രീകരിക്കുക. രണ്ട് ഈ ജീവിതാന്തസ്സിൽ ഉള്ളവരെ തന്നെ ലോകത്തിന്റെ മായാവലയങ്ങളിൽ കുടുക്കി സ്വന്തം ഉപകരണങ്ങളാക്കി മാറ്റുക. ഇപ്രകാരം വീണുപോയവർ സംഘം ചേർന്ന് ചോദിക്കുന്നു ഇങ്ങനെയൊരു ജീവിതം എന്തിനാണ്? എന്താണിതിന്റെ പ്രസക്തി.

ലോകത്തിന്റെ ദൃഷ്ടിയിൽ ഭോഷന്മാരായ അനേകരെ ദൈവം ഇപ്രകാരം വിളിച്ച് അനേകർക്ക് ജീവിതത്തിന്റെ ഇരുൾ നിറഞ്ഞ വീഥികളിൽ വെളിച്ചം പകരുവാനായി അയച്ചിട്ടുണ്ട്. പ്രസ്ക്തിയെ കുറിച്ച് ചോദിക്കുന്നവരോട് പ്രത്യേകം ഒരു ഉത്തരം പറയുന്നതിലും ഉചിതം നാം എല്ലാവരോടുമായി നാം തന്നെ ഒരു ആത്മഗതം നടത്തുന്നതാണ്. മൊറോക്കോ ദ്വീപുകളിലെ കുഷ്ഠരോഗികൾക്ക് ഫാ. ഡാമിയന്റെ ജീവിതം അപ്രസക്തമാണോ? കൽക്കട്ടയിലെ അനേകർക്ക് മദർതെരേസയുടെ ജീവിതം അപ്രസ്ക്തമായിരുന്നോ? നാസി തടങ്കൽ പാളയത്തിൽ കഴിഞ്ഞവർക്ക് മാക്സി മില്ല്യൻ കോൾബെയുടെ ജീവിതം അപ്രസക്തമാണോ. സത്യ വിശ്വാസത്തിലേക്ക് നമ്മെ കൂട്ടിക്കൊണ്ടുപോയ പുണ്യപിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെയും സ്നേഹമദീപം എന്നു പറഞ്ഞ് നന്മയുടെ സുകൃതജീവിതം നമുക്ക് കാണിച്ച് തന്ന മാർ ഗ്രിഗോറിയോസ് തിരുമേനിയുടെയും ജീവിതം നമുക്ക് അപ്രസക്തമാണോ? ഇന്ന് ഈ ശുശ്രൂഷ എത്രയോ ലക്ഷം മനുഷ്യർ തങ്ങളുടെ പൗരോഹിത്യ-സന്ന്യസ്ത-കുടുംബ ജീവിതങ്ങളിലൂടെ ലോകത്തിന് നൽകുന്നു. കുഷ്ഠരോഗികളുടെ, മാനസികരോഗികളുടെ, വൃദ്ധരുടെ , അനാഥരായ ബാല്യങ്ങളുടെ, ഇടയിൽ, ആശുപത്രി കിടക്കകളിൽ, സ്കൂളുകളിൽ, ദൈവാലയങ്ങളിൽ ജീവിതം ഒരു ബലിയായി തീർത്തവർ.

ഈ ജീവിതങ്ങളൊന്നും പ്രസക്തമല്ലന്ന് പറയരുത്. ആയിരക്കണക്കിന് പാവപ്പെട്ട മനുഷ്യർക്ക് ഈ ജീവിതങ്ങൾ പ്രസക്തമാണ്. ദൈവം തെരഞ്ഞെടുത്തതിനെ മനുഷ്യൻ അപ്രസ്കതമാക്കരുത്.

കേരളം ഒരു പൊതുതെരഞ്ഞെടുപ്പിലേക്ക് നീങ്ങുകയാണ്. പുത്തൻ വാഗ്ദാനങ്ങളുമായി രാഷ്ട്രീയ പാർട്ടികളും മുന്നണികളും ഇറങ്ങിയിരിക്കുകയാണ്. തുടർഭരണത്തിനും എല്ലാം ശരിയാക്കുന്നതിനും താരപ്രഭയോടെ മുന്നണികൾ ഇറങ്ങിയിരിക്കുകയാണ്. ജനം ആരെ തെരഞ്ഞെടുക്കും? തെരഞ്ഞെടുക്കുന്നത് വ്യക്തികളെയാണെങ്കിലും , കേരളം ആരു ഭരിക്കണമെന്ന് നാം തീരുമാനിക്കുന്നത് ഒറ്റ വോട്ടിലൂടെയാണ്. അതിനാൽ വിവേകത്തോടെ, മനസാക്ഷിക്കനുസരിച്ച് സത്യസന്ധമായി ഈ അവകാശം എല്ലാവരും വിനിയോഗിക്കണം. സ്വാധീനങ്ങളും പ്രലോഭനങ്ങളും മറ്റു വ്യക്തിപരമായ താല്പര്യങ്ങളും മാറ്റി വച്ച് വേണം പോളിംഗ് ബൂത്തിലേക്ക് പോകേണ്ടത്. സ്ഥാനാർത്ഥി നിർണ്ണയ ദിവസങ്ങളിൽ തിരിച്ചറിഞ്ഞൊരു കാര്യം വലിയ മതേതരത്വം പ്രസംഗിക്കുന്നവർ പലരും അത് ഒരു കെയ്യടിക്കുവേണ്ടി പറയുന്നതാണ് എന്നുള്ളതാണ്. ചില മണ്ഡലങ്ങളിലെ സ്ഥാനാർത്ഥികൾ സ്വന്തം ആളുകളായപ്പോൾ അവർ വളരെ വാചാലരായി, അല്ലാത്തിടത്ത് മറ്റൊരുകൂട്ടർ വല്ലാതെ പ്രകോപിതരായി. കൈയ്യടി വാങ്ങാൻ മതേതരത്വം പ്രസംഗിക്കുന്നതിനെക്കാൾ നല്ലത് ഓട്ടമത്സരത്തിന് പോയി സമ്മാനം വാങ്ങുന്നതാണ്. മധുരത്തിൽ പൊതിഞ്ഞ മതേതരഭാഷയിൽ പലപ്പോഴും പ്രകടമായത് ശക്തമായ വർഗ്ഗീയ നിലപാടുകളാണ്. ഇവിടെ ഈ കാര്യത്തിൽ രാഷ്ട്രീയ നേതാക്കന്മാർ മതസാമുദായിക നേതാക്കളെ കടത്തിവെട്ടി. സ്ഥാനാർത്ഥികളും രാഷ്ട്രീയകക്ഷികളും ഓർക്കുക; വോട്ട് ചെയ്യുന്ന ജനങ്ങൾ മണ്ടൻമാരല്ല!

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943





# തിരിച്ചറിവിൽ നിന്നും പ്രത്യുത്തരിക്കാം

ബാലനായ സാമുവലിനെ ദൈവം വിളിക്കുന്ന രംഗം വിശുദ്ധ വചനത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഓരോ പ്രാവശ്യവും വിളിക്കുമ്പോൾ സാമുവലിന് മനസ്സിലാകുന്നില്ല സ്വരം എവിടെ നിന്നാണെന്ന്. എന്നാൽ തന്റെ ഗുരുവിന്റെ സഹായത്തോടെ സാമുവൽ ആ സ്വരം തിരിച്ചറിയുന്നു. ഉടൻ പ്രത്യുത്തരിക്കുന്നു. “ഇതാ ദാസൻ, അങ്ങ് അരുളി ചെയ്താലും” (1 സാമുവൽ 3/10) തുടർന്ന് ദൈവനിയോഗം ഏറ്റെടുക്കുന്നു.

മെയ് മാസം കത്തോലിക്കാസഭയിലെ എല്ലാ മൈനർ സെമിനാരികളിലും സന്യാസ സമർപ്പിത ഭവനങ്ങളിലും അനേകം യുവതീ യുവാക്കളാണ് പ്രാഥമിക പരിശീലനത്തിനായി എത്തിച്ചേരുന്നത്. ദൈവവിളിയുടെ മാസമെന്ന് നാം ഇതിനെ വിളിക്കുന്നു. സാർവ്വത്രിക സഭയുടെ വിശ്വാസവും പ്രബോധനവും അനുസരിച്ച് വൈദിക-സന്ന്യാസ ജീവിതവും കുടുംബജീവിതവും തുല്യപ്രാധാന്യമുള്ളതും എന്നാൽ വ്യത്യസ്തവുമായ ജീവിതാന്തസുകളാണ്. ദൈവത്താൽ സ്ഥാപിതവും, ദൈവം പ്രവേശിപ്പിക്കുന്നതുമായ ജീവിത ശ്രമമാണത്. എന്നാൽ നമ്മുടെ കർത്താവിന്റെ പൗരോഹിത്യത്തിനടുത്ത ശുശ്രൂഷകൾ സഭയിൽ നിർവ്വഹിക്കുന്നതിന് വൈദികരെയും ആ ശുശ്രൂഷ കൂടുതൽ ഫലദായകമായി ദൈവമക്കൾക്ക് ലഭിക്കുന്നതിനായി സന്ന്യസ്ത-സമർപ്പിത ശുശ്രൂഷകളും സഭയുടെ ആദ്യനാളുകളിൽ തന്നെ സ്ഥാപിതമായി. ഫലവത്തായ ഈ ശുശ്രൂഷയുടെ സത്ഫലങ്ങളാണ് നൂറ്റാണ്ടുകളായി നാം സഭയിലും സമൂഹത്തിലും അനുഭവിക്കുന്നത്. എക്കാലത്തെയുംകാൾ ഇന്ന് ഈ ശുശ്രൂഷകൾക്ക് ഏറെ പ്രാധാന്യമുണ്ട്. ആന്തരിക അർത്ഥത്തിൽ ഈ ശുശ്രൂഷയിൽ മാറ്റമൊന്നും വന്നിട്ടില്ല. എന്നാൽ അതിന്റെ സമീപനങ്ങളിൽ കാലോചിതമായ മാറ്റം വന്നുകൊണ്ടിരിക്കുന്നു. ഇനിയും അതാവശ്യമാണ്.

നമ്മുടെ കുടുംബങ്ങളിലാണ് മക്കൾ ഉത്തമരായി വളരേണ്ടത്. അവരിൽ നിന്നാണ് നല്ല ദൈവവിളികൾ ഉണ്ടാകേണ്ടത്. അതുകൊണ്ടാണ് കുടുംബങ്ങൾ സഭയിലെ പ്രാഥമിക സെമിനാരികളെന്നും പറയുന്നത്. പ്രാർത്ഥനയുടെയും സുകൃതജീവിതത്തിന്റെയും ബാലപാഠങ്ങൾ പഠിക്കേണ്ടത് കുടുംബങ്ങളിൽ നിന്നാണ്. പ്രാർത്ഥനയും സുവിശേഷ ചൈതന്യവും നിറഞ്ഞുനിൽക്കുന്ന കുടുംബങ്ങളിൽ നിന്ന് തന്നെയാണ് വൈദികരും സമർപ്പിതരും ഉണ്ടാകുന്നത്.

കേരളം ഒരു പൊതുതെരഞ്ഞെടുപ്പിലേക്ക് നീങ്ങുകയാണല്ലോ. അടുത്ത അഞ്ചുവർഷത്തേക്ക് ഈ സംസ്ഥാനത്തിന്റെ ഭരണ ചുമതല നാംഎല്പിച്ചു കൊടുക്കുന്നതാർക്കാണ്? ഈ നാട്ടിൽ ജനാധിപത്യം അഭംഗുരം പുലരണം, മതേതരത്വം സംരക്ഷിക്കപ്പെടണം; ന്യനപക്ഷങ്ങൾക്കും അസംഘടിതരും, സാമൂഹികമായി പിന്നോക്കം നിൽക്കുന്നവർക്കും സംരക്ഷണവും കരുതലും സംലഭ്യമാകണം. അഴിമതിക്കും

സ്വജനപക്ഷപാതത്തിനും വർഗ്ഗീയ താല്പര്യങ്ങൾക്കും അതീതരായവർ തെരഞ്ഞെടുക്കപ്പെടണം. ജനാഭിമുഖ്യമുള്ളവരും  മൂല്യങ്ങളിൽ വിശ്വസിക്കുന്നവരും സാമൂഹ്യ തിന്മകൾക്കെതിരെ പോരാടുവാൻ മനസ്സുള്ളവരുമായിരിക്കണം നമ്മുടെ ജനപ്രതിനിധികൾ. കേവലം അധികാര മോഹത്തിന്റെ പേരിൽ വ്യക്തിഹത്യ നടത്തുന്ന അധമ സംസ്കാരം നമ്മുടെ പൊതുപ്രവർത്തകരെയും ബാധിച്ചിരിക്കുന്നു. നാം സ്വന്തമാക്കാൻ വെമ്പൽകൊള്ളുന്ന അധികാരത്തിനും, കണ്ണുവച്ചിരിക്കുന്ന പണത്തിനും എത്രയോ മീതെയാണ് നമ്മുടെ നാട്. വികസനവും അഴിമതിയും മതേതരത്വവും  മദ്യവുമെല്ലാം ചർച്ചയാകുന്ന ഒരു പൊതുതെരഞ്ഞെടുപ്പിൽ  പാവപ്പെട്ടവരും അവരുടെ സ്വപ്നങ്ങളും ചർച്ചയാകാതെ പോകരുത്. വമ്പൻപദ്ധതികളിൽ നാം മതിമറക്കുമ്പോൾ, ദാരിദ്ര്യത്തിന്റെ നടുവിൽ കഴിയുന്നവരെ നാം കാണാതെ പോകരുത്. സർക്കാർ നൽകുന്ന അനുകൂല്യങ്ങൾ വിശ്വാസത്തിന്റെ പേരിൽ നഷ്ടപ്പെടുമ്പോൾ ഇവിടെ മതേതരത്വം എങ്ങനെയാണ് നിൽക്കുന്നത്? ആരാണ് ഇവിടെ മതേതരത്വം സംരക്ഷിക്കുന്നത്? നിയമനിർമ്മാണ സഭകളിൽ പോലും 20% പേർക്ക് ഇഷ്ടമുള്ള മതവിശ്വാസം സ്വീകരിക്കുന്നതിനുള്ള സ്വാതന്ത്ര്യം ഇല്ലാത്ത സാഹചര്യം മതേതരത്വത്തിന് ഭീഷണിയായി നിൽക്കുന്നു. മദ്യവർജ്ജനവും മദ്യനിരോധനവും എന്ന രണ്ടുവാക്കുകളുടെ വ്യാപ്തിയെ ചൊല്ലി തർക്കങ്ങൾ തുടങ്ങിയിട്ട് നാളുകളായി. ആർക്കും തർക്കം ഇല്ലാത്ത ചില കാര്യങ്ങൾ ഉണ്ട്. കേരളത്തിൽ മദ്യത്തിന്റെ ഉപഭോഗം വളരെ കൂടുതലാണ്. അതിന്റെ ലഭ്യത കുറയ്ക്കണം,  ഇതിനൊരു നിയന്ത്രണം വേണം. ഇതിൽ ആർക്കും എതിരഭിപ്രായമില്ലല്ലോ. അങ്ങനെയെങ്കിൽ ഇനി എന്താണ് വേണ്ടത്. ഇവിടെ ചർച്ചചെയ്യുന്നത് മദ്യനയത്തെ കുറിച്ചാണല്ലോ. നമുക്ക് വേണ്ടത് പഴുതുകൾ അടയ്ക്കുന്ന നയമാണ്. മദ്യം വിൽക്കുന്നത് ആരുടെയും ഭരണാഘടനാപരമായ അവകാശമല്ലല്ലോ. മദ്യത്തിന്റെ സമ്പൂർണ്ണമായ വിതരണം സർക്കാർ നടത്തട്ടെ. അതിനുശേഷം ഘട്ടം ഘട്ടമായി മദ്യ ലഭ്യത കുറച്ചുകൊണ്ടുവരട്ടെ. അല്ലാതെ സർക്കാർ ഘട്ടംഘട്ടമായി വിതരണത്തിൽ നിന്ന് പിന്മാറുകയും ഫൈവ്സ്റ്റാർ എന്ന പേരിൽ സ്വകാര്യ ലോബി ബാറുകൾ തുറക്കുകയും ചെയ്യുന്ന നയമല്ല നമുക്ക് വേണ്ടത്. തെരഞ്ഞെടുപ്പ് ദിവസങ്ങളിൽ പോലും എന്ത് നയത്തിന്റെ പേരിൽ ആയാൽ പോലും പുതിയ ബാറുകൾ തുറന്നിരിക്കുന്നുവെന്നുള്ളത് ഉത്കണ്ഠപ്പെടുത്തുന്നു. ഇക്കാര്യത്തിൽ എല്ലാ മുന്നണികളും തുറന്ന സമീപനം സ്വീകരിക്കണം. നമ്മുടെ ഭാവിതലമുറയെ നശിപ്പിക്കുന്ന മദ്യപിശാചിൽ നിന്ന് നാം സമൂഹത്തെ രക്ഷിക്കണം.

തെരഞ്ഞെടുപ്പ് ഒരു ദിവസത്തെ പ്രക്രിയ മാത്രമാണ്. എന്നാൽ 1820 ദിവസം ഭരിക്കുന്നതിനാണ് നാം ജനപ്രതിനിധികളെ തെരഞ്ഞെടുക്കുന്നത്. ഈ വിഷയത്തിൽ നമുക്ക് കുറേക്കൂടി ഗൗരവം ആവശ്യമാണ്. ജനാധിപത്യ പ്രക്രിയയിൽ നമുക്ക് ലഭിക്കുന്ന ഏറ്റവും വലിയ അവകാശമാണ് വോട്ടവകാശം. അത് മനസാക്ഷിക്കനുസരിച്ച് സ്വതന്ത്രമായി നിർവ്വഹിക്കണം. അവിടെ മറ്റു പ്രലോഭനങ്ങളോ, സമ്മർദ്ദങ്ങളോ ഉണ്ടാകരുത്. വരുന്ന തെരഞ്ഞെടുപ്പ് ഏറ്റവും സമാധാനപരമായിരിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. നാടിന് അനുയോജ്യരും ഉത്തമരുമായ ഭരണകർത്താക്കളെ ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

അഭിമുഖം

# സഭ ആഗ്രഹിക്കുന്നത് നന്മയുള്ള കേരളം



**രാജ്യത്തെ വിവിധ സംസ്ഥാനങ്ങളിൽ നിയമസഭാ തെരഞ്ഞെടുപ്പ് നടക്കുകയാണ്. ഒപ്പം കേരളത്തിലും പലതുകൊണ്ടും ശ്രദ്ധേയമാണ് ഈ തെരഞ്ഞെടുപ്പ്. ഈ പശ്ചാത്തലത്തിൽ കഴിഞ്ഞ കുറേ നാളുകളിൽ രാജ്യം കടന്നുപോയ പ്രതിസന്ധികളെ കുറിച്ച്, കേരളത്തിൽ ഒരുത്തിരിഞ്ഞുവരുന്നരാഷ്ട്രീയ മാറ്റങ്ങളെക്കുറിച്ച് സാമൂഹിക തലത്തിലുണ്ടാകുന്ന ചലനങ്ങളെപ്പറ്റി മനസ്സു തുറക്കുകയാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തലവനും പിതാവുമായ മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ ഞങ്ങളുടെ പ്രതിനിധിയുമായി നടത്തിയ അഭിമുഖത്തിൽ നിന്ന്.**

*തെരഞ്ഞെടുപ്പ് കാലം നിലവിലുള്ള സർക്കാരിന്റെ ഭരണത്തെക്കുറിച്ചുള്ള വിലയിരുത്തൽ കൂടിയാണ്. വിവാദങ്ങൾ കൂടിയായപ്പോൾ കേരളത്തിന്റെ യഥാർത്ഥ പ്രശ്നങ്ങൾ പരിഗണിക്കപ്പെടാതെ പോയി എന്ന് തോന്നുന്നുണ്ടോ?*

അടിസ്ഥാന കാര്യങ്ങളിൽ നിന്ന് ശ്രദ്ധ മാറുന്നു എന്നത് ശരിയാണ്. ഏതു മുന്നണി ഭരിച്ചാലും ഇതാണ് അവസ്ഥ. ചർച്ച പാടില്ല എന്നല്ല, പക്ഷേ വിവാദങ്ങൾ മാത്രം ആകരുത്. ഒരു സർക്കാരിനെ ഒരു പൗരൻ വിലയിരുത്തുന്നത് എന്റെ ആവശ്യങ്ങൾ കൂടി പരിഗണിച്ച ഒരു സർക്കാർ എന്ന നിലയിലാവും. എല്ലാവർക്കും ഒരുപക്ഷേ വിമാനത്താവളം ആവശ്യമായിരിക്കില്ല. എല്ലാവർക്കും സ്മാർട്ട് സിറ്റി ആവശ്യമായിരിക്കില്ല. എന്നാൽ നമ്മുടെ വീടിന് മുന്നിലുള്ള ഒരു റോഡ്, ശുദ്ധജലം തുടങ്ങിവയൊക്കെ ഒരു പൗരന്റെ ആവശ്യമാണ്. അവയിൽ നിന്നൊക്കെ ശ്രദ്ധ വിട്ടുമാറിപ്പോയാൽ സർക്കാർ തങ്ങളുടേതാണെന്ന തോന്നൽ സാധാരണക്കാരന് ഉണ്ടാവില്ല. അടിസ്ഥാന ന്യായവും നീതിയും ഉറപ്പാക്കണം. നീതി ലഭിക്കുന്നില്ല എന്ന തോന്നലാണ് പലപ്പോഴും മതതീവ്രവാദത്തിലേക്ക് പോലും ചിലരെ നയിക്കുന്നത്. പിന്നീട് ഈ പ്രശ്നങ്ങൾ പരിഹരിക്കാൻ ശ്രമിക്കുമ്പോഴാണ് ഏറെ വൈകിപ്പോയി എന്ന് മനസ്സിലാവുക. അടിസ്ഥാന നീതി ഉറപ്പാക്കുന്ന കാര്യത്തിൽ വോട്ട് ബാങ്ക് ഒരുഘടകം ആകരുത്. എനിക്ക് വോട്ട് ചെയ്തോ ഇല്ലയോ എന്നതാവരുത് നീതിയുടെ മാനദണ്ഡം. എന്നാൽ നിർഭാഗ്യവശാൽ ഈ കാര്യങ്ങളൊക്കെ വിട്ട് അനാവശ്യകാര്യങ്ങൾക്ക് അമിത പ്രാധാന്യം നൽകി ചർച്ചചെയ്യലാണ് ഇവിടെ നടക്കുന്നത്.

*മദ്യം ഈ തെരഞ്ഞെടുപ്പിൽ വിഷയം ആയിരിക്കും എന്ന് പിതാവ് കരുതുന്നുണ്ടോ?*

ഇതേപ്പറ്റി കുറേയേറെ ചർച്ചകൾ നടന്നുകഴിഞ്ഞു.



വിഷയം ആയിരിക്കും എന്നതിൽ സംശയമില്ല. മദ്യം ഒഴിവാക്കുകയെന്നത് നമ്മുടെ നാടിനെ സംബന്ധിച്ച് പ്രാധാന്യം ഉള്ള വിഷയമാണല്ലോ.

*യു.ഡി.എഫ്. സീറ്റ്വിഭജനത്തിൽ ക്രൈസ്തവ സഭ അമിതമായി സ്വാധീനം ചെലുത്തുന്നു എന്ന ആരോപണത്തിൽ കഴമ്പുണ്ടോ?*

അത് വസ്തുനിഷ്ഠമായി വിലയിരുത്തപ്പെടേണ്ടതാണ്. ചില പ്രദേശങ്ങളുമായി ബന്ധപ്പെട്ട ചില നീറുന്ന പ്രശ്നങ്ങളുണ്ട്. ആ കാര്യത്തിൽ ചില സഭാ വിശ്വാസികൾ സംസാരിച്ചു എന്നത് അത്ര വലിയ വിനയായി കാണേണ്ടതില്ല. സഭയിലെ ചില വ്യക്തികൾ പറയുന്ന കാര്യങ്ങളെ സഭയുടെ ഔദ്യോഗിക നിലപാടായി വ്യാഖ്യാനിക്കരുത്. അവരുടെ നീറുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിൽ അധികാരികൾ പരാജയപ്പെട്ടതാണ് യഥാർത്ഥ പ്രശ്നം. തിരഞ്ഞെടുപ്പ് കാലത്ത് ഇത്തരം നടപടികളിലേക്ക് ആരെയും തള്ളിവിടാതിരിക്കുക എന്നതാണ് വിവേചനബുദ്ധിയുള്ള ഭരണാധികാരികൾ ചെയ്യേണ്ടത്.

*നാടാർ സമുദായത്തിൽപ്പെട്ട അർഹരായവർക്ക് നീതി ലഭിച്ചില്ല എന്ന തോന്നൽ പിതാവിന് ഇപ്പോഴുണ്ടോ?*

ആ കാര്യത്തിൽ വേദനയുള്ള ഒരു വിഭാഗം ജനങ്ങളുണ്ട്. അർഹതയുണ്ടായിട്ടും നീതി ലഭിക്കുന്നില്ല. ആ കാര്യങ്ങളിൽ പ്രതികരിക്കുമ്പോൾ അത് തിരഞ്ഞെടുപ്പ് മുന്നിൽ കണ്ടാണെന്നും വിചാരിക്കരുത്. ഈ വിഷയത്തിന്റെ ഗൗരവം തിരുവനന്തപുരം ജില്ലക്ക് പുറത്ത് അധികമാളുകൾക്ക് അറിയില്ലായെന്നതാണ് സത്യം. അറിയുന്നവർക്ക് വേദനയുണ്ടാകും; തീർച്ച!

*കേരളത്തിലും സ്ഥാനാർത്ഥികളെ കെട്ടിയിറക്കുന്നു?*

പാർട്ടിക്കുവേണ്ടി പോസ്റ്റർ ഒട്ടിച്ചവരും പ്രസംഗിച്ചവരും ഒക്കെത്തന്നെയാവണം സ്ഥാനാർത്ഥി നിർണയത്തിലും പ്രാമുഖ്യം ലഭിക്കേണ്ടത്. നേതൃഗുണം തെളിയിച്ചവരെ വേണം അതിന് കണ്ടെത്താൻ. മറ്റാരെയും അതിന് പരിഗണിക്കരുത് എന്നല്ലാ. പക്ഷേ പ്രാമുഖ്യം പ്രവർത്തകർക്കാവണം. തിരഞ്ഞെടുപ്പിൽ ജയസാധ്യത മാത്രമാണ് പ്രധാനമെങ്കിൽ പ്രമുഖർക്കെതിരെ മത്സരിക്കുന്ന ചാവേറുകളുടെ കാര്യമോ? അവർ പിന്നീട് പരിഗണിക്കപ്പെടുന്നുണ്ടോ? അവരൊക്കെ അവഗണിക്കപ്പെടുന്നത് ആശാസ്യമല്ല. സ്വതന്ത്രരായി മത്സരിക്കുന്നവരും അതിനായി പരിഗണിക്കപ്പെടുന്നവരും അത്തരക്കാർ തന്നെയായിരിക്കണം.

*ബി.ജെ.പി നേതൃത്വത്തിലുള്ള ഒരു സർക്കാരാണ് ഇപ്പോൾ കേന്ദ്രം ഭരിക്കുന്നത്. ഈ സർക്കാർ അധികാരമേറിയ ശേഷമുള്ള നാളുകളെ എങ്ങനെ സഭ നോക്കിക്കാണുന്നു?*

ഇന്ത്യയുടെ ജനാധിപത്യവ്യവസ്ഥിതിയും അടിസ്ഥാനഭാവങ്ങളും ഘടകങ്ങളും ആണ് നമുക്ക് സുരക്ഷിതത്വബോധം പകർന്നു നൽകുന്നത്. നമ്മെക്കുറിച്ച് വിദേശരാജ്യങ്ങളുടെ വിലയിരുത്തലിലും

മദ്യം നിരോധിച്ചിരിക്കുന്നു എന്ന ഒരു പ്രഖ്യാപനം കൊണ്ട് എല്ലാമാകും എന്ന് കരുതാനാവില്ല. മദ്യത്തിന്റെ ഉപയോഗം കുറയ്ക്കുന്ന രീതിയിലുള്ള വ്യക്തിയുടെ സമർപ്പണത്തിന്റെയും പൊതുസമൂഹത്തിന്റെ തീരുമാനത്തിന്റെയും ഭരിക്കുന്ന സർക്കാരിന്റെ ഇച്ഛാശക്തിയുടെയും ഫലമായി ഉണ്ടാകുന്നതാവണം അത്. ഒരു കൂട്ടുത്തരവാദിത്വം. ഇതേ മേഖലയിൽ ജോലി ചെയ്യുന്ന ആളുകളുടെ പുനരധിവാസം, മദ്യവിപത്ത് കൊണ്ട് പ്രകാശം കെട്ടുപോയ കുടുംബങ്ങൾ ഇവയൊക്കെ പരിഗണിക്കപ്പെടണം. ദൗർഭാഗ്യവശാൽ ഇപ്പോഴും കേരളത്തിൽ മദ്യവർജനം, മദ്യനിരോധനം എന്നീ രണ്ടു പദങ്ങളെ ചർച്ചചെയ്യാറുള്ളൂ. വർജ്ജനം എന്ന് പറയുന്നവർ അതിലും നിരോധനം പറയുന്നവർ അതിലും ഉറച്ചുനിൽക്കുന്നു. യഥാർത്ഥ പ്രശ്നത്തിൽ നിന്ന് ശ്രദ്ധ വ്യതിചലിക്കപ്പെടുകയും ചെയ്യുന്നു. സഭയുടെ താല്പര്യം കുറെ ബാറുകൾ പൂട്ടിക്കുന്നതിലല്ല. മദ്യത്തിന്റെ ഉപയോഗം കുറയ്ക്കുന്നതിലാണ്. സഭാംഗങ്ങളിൽ ആ ദുശ്ശീലം ഉണ്ടെങ്കിൽ അത് കുറച്ചുകൊണ്ടുവരണം. ഇപ്പോൾ എൽ.ഡി.എഫിലും മദ്യനിയന്ത്രണത്തെപ്പറ്റി പറയുന്നുണ്ട്. സി.പി.എം. ജനറൽ സെക്രട്ടറി തന്നെ അത് വ്യക്തമാക്കിയല്ലോ. ഇത്തവണ എന്തായാലും തിരഞ്ഞെടുപ്പിൽ അതും ഒരു

മുന്നിൽ നിൽക്കുന്നത് ഈ ഘടകങ്ങളാണ്. ജനാധിപത്യ വ്യവസ്ഥിതി നിലനിൽക്കുന്നു എന്നുപറയുമ്പോൾ വിവിധ മതസമൂഹങ്ങൾ, തമ്മിൽ ഭാഷാന്യൂനപക്ഷങ്ങൾ തമ്മിൽ, രാഷ്ട്രീയ കക്ഷികൾ തമ്മിൽ അതായത് ഇന്ത്യൻ ജനതയുടെ ഇടയിൽ ഒരു അടുപ്പം നിലനിൽക്കുന്നു എന്നു വേണം അർത്ഥമാക്കാൻ. സ്വാതന്ത്ര്യത്തിനു ശേഷം ഇന്ത്യ ഭരിച്ച എല്ലാ സർക്കാരുകളും ഈ അടിസ്ഥാന ബന്ധം നിലനിർത്താൻ ശ്രമിച്ചിട്ടുണ്ട്. ഈ സർക്കാരിനു വേണ്ടി വോട്ട് ചെയ്തവരും ആ വ്യവസ്ഥിതി അഭംഗുരം തുടരണമെന്ന് തന്നെയാണ് ആഗ്രഹിച്ചിട്ടുണ്ടാവുക. എന്നാൽ അധികാരത്തിൽ എത്തിയ ശേഷം ഭരണരംഗത്തിലുൾപ്പെടെയുള്ള ചില ആളുകളുടെ സംഭാഷണങ്ങളും പ്രഖ്യാപനങ്ങളും അസഹിഷ്ണുതയിലേക്ക് നയിക്കുന്നവയായിരുന്നു എന്നത് മറച്ചുവയ്ക്കാൻ പറ്റില്ല. എന്നാൽ ഈ സന്ദർഭങ്ങളിലെല്ലാം ഇന്ത്യയുടെ അഖണ്ഡതയെയും ദേശീയതയെയും മതേതരത്വത്തെയും അധികാരികളെയും ജനങ്ങളെയും ഓർമ്മപ്പെടുത്താൻ നമ്മുടെ പരമോന്നത നേതൃത്വം (രാഷ്ട്രപതി) ഉണ്ടായിരുന്നുവെന്നത് ആശ്വാസകരമാണ്. ദേവാലയങ്ങൾ ആക്രമിക്കപ്പെടുമ്പോഴും മറ്റും ആശങ്കയുണ്ടായി. ഭരണതലത്തിൽ നിന്ന് ഇക്കാര്യത്തിൽ സമ്മിശ്രപ്രതികരണമാണ് ഉണ്ടായത് എന്നത് ആശ്വാസകരമാണ്. അപ്പോഴും അത്തരം സംഭവങ്ങൾക്ക് പിന്നിലുള്ള ശക്തികളെ പൂർണ്ണമായി തള്ളിപ്പറയുന്നതിന് ഭരണനേതൃത്വത്തിന് ആയിട്ടില്ല എന്നത് ഖേദകരമാണ്. മതേതര നിലപാടുകൾ ഉൾപ്പെടെയുള്ളവ ഉയർത്തിപ്പിടിക്കുന്നതിന്റെ ഭാഗമാണ് ആ നിലപാടെങ്കിൽ അത് രാജ്യത്തിന് ഗുണകരമാണ്.

*എങ്കിലും വ്യത്യസ്ത ആശയഗതികളെ അടിച്ചമർത്തുകയാണ് എന്നൊരു തോന്നൽ രാജ്യത്തുണ്ടായിട്ടുണ്ട്. ആദ്യം ബീഫ് വിവാദം, പിന്നെ രോഹിത് വെമൂല, കനയ്യകുമാർ പോലെയുള്ള വിവാദങ്ങൾ ഒരു ആശയസംഹിത അടിച്ചൽപ്പിക്കാനുള്ള ശ്രമമായി ഇതിനെ കാണാനാവുമോ?*

വ്യത്യസ്ത ആശയം ഉയരുന്നതിൽ അതിരുകടന്ന ആശങ്ക ഭരണകേന്ദ്രം വച്ചുപുലർത്തേണ്ടതില്ല. ഒരു ജാതി, ഒരു രാഷ്ട്രീയം, ഒരു ആശയസംഹിത തുടങ്ങിയ നിലപാടുകളൊന്നും ഇവിടെ വിലപ്പോകില്ല. ഭാരതത്തിലെ ജനങ്ങൾ ബഹുസ്വരത്തോടെ മതേതരത്വത്തെ മാനിക്കുന്നവരാണ്. അതിനെതിരെയുള്ള നീക്കങ്ങൾ ചെറുത്തുതോൽപ്പിക്കപ്പെടും. ശ്രീമതി ഇന്ദിരാഗാന്ധി അടിയന്തരാവസ്ഥ പ്രഖ്യാപിച്ചപ്പോൾ അതിനെതിരെ ശ്രീ. ജയപ്രകാശ് നാരായണൻ തുടങ്ങി വച്ച സമരം രാജ്യമാകെ കത്തിപ്പടർന്നു. ഇന്ദിരാഗാന്ധിയെപ്പോലെ അതിശക്തയായ ഒരു ഭരണാധികാരിക്കുപോലും തോൽവി സമ്മതിക്കേണ്ടിവന്നു എന്നത് ചരിത്രമാണ്. അതുകൊണ്ട് തന്നെ ബഹുസ്വരതയുടെ നാട്ടിൽ ഏകസ്വരം അടിച്ചേൽപ്പിക്കാനുള്ള ഏത് ശ്രമവും പരാജയപ്പെടും, അതാണ് ഭാരതം!



*കേരളം ഒരു പൊതുതിരഞ്ഞെടുപ്പിലൂടെ കടന്നുപോകുകയാണ്. മുൻകാലങ്ങളിൽ കാഴ്ചക്കാരെ പോലെ നിന്ന ബി.ജെ.പി.യുടെ ശക്തമായ സാന്നിദ്ധ്യമാണ് ഇത്തവണത്തെ പ്രത്യേകത. ബി.ജെ.പിയുടെ ഈ കടന്നുവരവ് കേരളത്തിലെ രാഷ്ട്രീയ സമവാക്യങ്ങളെ മാറ്റിമറിക്കുമോ?*

മുൻകൂട്ടി പ്രവചിക്കാനാകില്ല. തെരഞ്ഞെടുപ്പിൽ ജനങ്ങൾ എങ്ങനെ പ്രതികരിച്ചു എന്നതിന്റെ ഫലംപുറത്തുവരുന്നതിന് മുൻപ് നമ്മൾ പറയുന്നതൊക്കെ നിരീക്ഷണങ്ങൾ മാത്രമാണ്.



*പക്ഷേ ബി.ജെ.പി.യുമായി ചില ക്രൈസ്തവ സഭകൾ പോലും ആഭിമുഖ്യം കാണിക്കുന്നുണ്ട്?*

ബി.ജെ.പി. ഒരു ദേശീയ പാർട്ടിയാണ് . ആ പാർട്ടി ഒരു സംസ്ഥാനത്ത് സാന്നിദ്ധ്യം അറിയിക്കുന്നതിനെ എങ്ങനെ എതിർക്കാനാകും? ഈ രാജ്യത്ത് നില നിൽക്കുന്ന ഒരു ഭരണസംവിധാനത്തിന്റെ അടിസ്ഥാന കാര്യങ്ങൾ അവർ സംരക്ഷിക്കുമെങ്കിൽ പ്രശ്നമില്ല. എന്നാൽ മതന്യൂനപക്ഷങ്ങൾക്ക് സ്വാതന്ത്ര്യം നൽകാത്ത, ബഹുസ്വരതയെ അംഗീകരിക്കാത്ത ഒരു രാഷ്ട്രീയ പ്രസ്ഥാനത്തോടും യോജിക്കുവാൻ വിശ്വാസസമൂഹത്തിനാകില്ല. ബി.ജെ.പി.യെ സംബന്ധിച്ചിടത്തോളം അവർ കേരള സമൂഹത്തിനുവേണ്ടി മുന്നോട്ടുവെയ്ക്കുന്ന ആശയഗതിയെന്ത്? എല്ലാവർക്കും സുരക്ഷിതത്വം എന്നതിൽ അവർ വിശ്വസിക്കുന്നുണ്ടോ? മതന്യൂനപക്ഷങ്ങളുടെ വിശ്വാസവും ആരാധനാരീതികളും സംരക്ഷിക്കുവാൻ അവർ തയ്യാറാകുമോ? തുടങ്ങിയ കാര്യങ്ങളൊക്കെ അറിയണം. മതേതരത്വത്തെക്കുറിച്ച് വാക്കിലും പ്രവർത്തിയിലും ആധികാരികത തെളിയിക്കേണ്ടത് രാഷ്ട്രീയ പാർട്ടികളാണ്. മതേതരത്വത്തെകുറിച്ച് വാക്കിലും പ്രവർത്തിയിലും ആധികാരികത തെളിയിക്കേണ്ടത് രാഷ്ട്രീയ പാർട്ടികളാണ്. സൗമ്യഭാവം ഏതു പാർട്ടിക്കും സമൂഹത്തിനും അഭികാമ്യമാണ്, അനുഗ്രഹമാണ്.

*സൗമ്യമുഖങ്ങൾ ആ പാർട്ടിയുടെ നേതൃത്വത്തിലേക്ക് കടന്നുവരുന്നുണ്ട്. അത് ആ കക്ഷിയുടെ തീവ്ര സ്വഭാവത്തെ മറച്ചുവയ്ക്കുന്നുണ്ടോ?*

ഒരു രാഷ്ട്രീയ പ്രസ്ഥാനം സാന്നിദ്ധ്യം അറിയിക്കുന്നു എന്നതിനെക്കാൾ നമ്മളെ ആശങ്കപ്പെടുത്തുന്നത് മതതീവ്രവാദത്തിന്റെ പേരിൽ കേരളത്തിൽ ശക്തിപ്പെടുന്ന വർഗീയതയെയും അതിന്റെ അടിസ്ഥാനത്തിലുള്ള ധ്രുവീകരണവുമാണ്. ഒരു ക്രൈസ്തവൻ എന്ന നിലയിൽ ഞാൻ ഒരു മതതീവ്രവാദിയായി മാറുന്നു എങ്കിൽ അത് കേരളത്തിന്റെ അടിസ്ഥാനശൈലിയെ തകർക്കും. ഒരു മതേതരസമൂഹമായി മാത്രമേ നമുക്ക് മുന്നോട്ടുപോകാനാകൂ. മതത്തിന്റെ പേരിൽ വോട്ട് ബാങ്ക് സൃഷ്ടിക്കുന്നത് വലിയ അപകടം ചെയ്യും. മതേതരത്വം നിലനിൽക്കുന്നത് ജനങ്ങളിലൂടെയാണ് . ഇവിടെ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്ക് സജീവ പങ്കുവഹിക്കാനുണ്ട്. മതതീവ്രവാദത്തെ ചെറുക്കുമ്പോൾ താല്കാലികമായ ചില നഷ്ടങ്ങൾ വരും. പക്ഷേ ഒരു നല്ല ഭാവിയ്ക്ക് ഇത് ആവശ്യമാണ്. പത്ത് വോട്ടിനും പത്ത് തുട്ടിനും അപ്പുറത്താണ് എന്റെ നാടിന്റെ ഭാവിയും സുരക്ഷയും.

*സീസറിനുള്ളത് സീസറിന് ദൈവത്തിനുള്ളത് ദൈവത്തിന് ഇതാണ് സഭ എന്നും ഉയർത്തിപ്പിടിച്ച വാക്യം. ഈ ആധുനിക കാലഘട്ടത്തിലും സഭയെ നയിക്കുന്ന വികാരം അതാണോ? എന്താണ് സഭയുടെ രാഷ്ട്രീയം?*

ഓരോ രാഷ്ട്രീയ പാർട്ടിക്കും അവരുടേതായ നന്മകളുണ്ട്. തങ്ങൾക്ക് വോട്ട് ചെയ്യാത്തവർക്കും നീതി ഉറപ്പാക്കുന്നവരാണ് ഇച്ഛാശക്തിയുള്ള രാഷ്ട്രീയ നേതാക്കൾ. പ്രശ്നങ്ങൾ പരിഹരിക്കുകയും ഭരണഘടന എന്ന വിശുദ്ധ പുസ്തകത്തെ അടിസ്ഥാനമാക്കി ഭരണം നടത്തുകയും വേണം. അങ്ങനെ ചെയ്യും എന്ന് പറയുന്നവരൊടൊപ്പമല്ല മറിച്ച് അത് ഉറപ്പാക്കുന്നവരൊടൊപ്പമാണ് ജനം നിൽക്കുക. അത് ഏത് രാഷ്ട്രീയ



പ്രസ്ഥാനമായാലും തീവ്രനിലപാടുകൾക്കെതിരെ തീവ്രമായ പ്രതിരോധം സൃഷ്ടിക്കുന്നവർക്ക് കേരളത്തിലെ സാഹചര്യത്തിൽ കൂടുതൽ പ്രസക്തിയുണ്ട്.

ഭരണഘടന അനുശാസിക്കുന്ന ഒരു മതേതര ശൈലി നിലനിൽക്കുകയും ജനാധിപത്യവ്യവസ്ഥിതി നിലനിൽക്കുകയും അഴിമതിയും വർഗ്ഗീയതയും ചെറുക്കപ്പെടുകയും ചെയ്യുന്ന ഒരു കേരളം ജനം ആഗ്രഹിക്കുന്നു. തുറവിയുള്ള ഒരു കേരളം, ഏത് ചെറിയ സമൂഹത്തിനും അഭിമാനത്തോടെ ജീവിക്കുവാൻ കഴിയുന്ന ഒരു കേരളം. നന്മയുടെ ഒരു കേരളം! അതിന് അനുകൂലമായ ഒരു സമീപനം ആര് സ്വീകരിച്ചാലും അവരോടൊപ്പം സഭയുണ്ടാവും. സഭയ്ക്ക് പ്രത്യേകിച്ച ഒരു രാഷ്ട്രീയ കക്ഷിയോടും വ്യക്തിയോടും അഭിപ്രായമോ, എതിർപ്പോയില്ല. നന്മയുള്ള ഒരു കേരളം അതാണ് സഭയുടെ രാഷ്ട്രീയം.

കവർ സ്റ്റോറി

# കൊയ്ത്തുകാരെ കാത്ത് ദൈവത്തിന്റെ വിളഭൂമികൾ

മെയ് മാസം.......................

സെമിനാരികളിലും സന്ന്യാസ സമർപ്പിത ഭവനങ്ങളിലും കുട്ടികൾ ചേരുവാൻ വരുന്ന കാലഘട്ടം.

ഒരു കാലത്ത് ദൈവവിളി ക്യാമ്പ് എന്ന പേരിൽ നടത്തിയിരുന്ന പരിശീലന പരിപാടികൾ ഇന്നു പുതിയ പേരുകളിലാണ് അറിയപ്പെടുന്നത്. ജീവിതദർശന ക്യാമ്പ്, കരിയർ ഗൈഡൻസ് തുടങ്ങിയ പേരുകളിൽ അറിയപ്പെടുന്ന ഈ പരിപാടികൾ യഥാർത്ഥത്തിൽ വൈദിക-സന്ന്യാസ അന്തസ്സിലേക്കുള്ള കുട്ടികളെ കണ്ടെത്തുന്നതിനും പ്രോൽസാഹിപ്പിക്കുന്നതിനും തന്നെയാണ്. ഈ ജീവിതത്തിലേക്ക് നല്ല ആഭിമുഖ്യങ്ങൾ ഉണ്ടാകേണ്ടത് നല്ല കുടുംബങ്ങളിലാണ്. ഉത്തമരായ മാതാപിതാക്കളാണ് വിശുദ്ധരായ വൈദികർക്കോ, സന്ന്യസ്തർക്കോ ജന്മം നൽകുന്നത്. കുടുംബങ്ങളാണ് നമ്മുടെ ദൈവിളിയുടെ വിളഭൂമികൾ. വൈദിക-സന്ന്യസ്ത-സമർപ്പിത ദൈവവിളിയുടെ പൊരുളിലേക്ക് വെളിച്ചം വീശുന്ന കവർസ്റ്റോറി....

**കൊയ്ത്തുകാരെ കാത്ത് ദൈവത്തിന്റെ വിളഭൂമികൾ.**








ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

# വിളിയുടെ വ്യാപ്തിയും പൊരുളും



ദൈവവിളിയുടെ ആഴവും വ്യാപ്തിയും അന്വേഷിച്ചിറങ്ങുന്ന എതൊരുവനും ആത്യന്തികമായി എത്തിച്ചേരുക ദൈവഹൃദയത്തിൽ തന്നെയാണ്. ഭൂമിയിൽ വെറും പൂഴിയായ മനുഷ്യനെ സ്വർഗീയരഹസ്യങ്ങളുടെ മഹോന്നതങ്ങളിലേക്കുയർത്തുവാൻ സ്വർഗം ചായിച്ച് അവിടുന്നിറങ്ങിവരുന്നു. അനുപമമായ ആ ആഴ്ന്നിറങ്ങലിലൂടെ ദൈവമനുഷ്യസമാഗമം സാധിതമാക്കി അവനെ തന്റെ സഹകാരിയാക്കി മാറ്റുന്നു ദൈവം. രക്ഷാകര ചരിത്രത്തിലുടനീളം ദൈവം തന്നിലേക്ക് വിളിച്ചടുപ്പിച്ചവരുടെ നീണ്ടനിര നാം കാണുന്നു. അതിന്നും അനുസ്യൂതം വരുന്നു. ഒരുപക്ഷേ, തന്റെ സഭയെ താൻ അതിയായി സ്നേഹിക്കുന്നുവെന്നതിന്റെ ഉദാത്ത തെളിവായി.

**രക്ഷാകര ചരിത്രത്തിലൂടെ:**

വാക്കാൽ സൂചിതമാകുന്നതു പോലെ തന്നെ ദൈവവിളിയുടെ ഉറവിടവും കേന്ദ്രവും ദൈവം തന്നെയാണ്. അതിരുകളില്ലാത്ത ദൈവസ്നേഹം കരകവിഞ്ഞൊഴുകി പ്രപഞ്ചത്തെയും അതിന്റെ അവസ്ഥാന്തരങ്ങളെയും അതിലെ സകല ജീവജാലങ്ങളെയും അസ്ഥിത്വത്തിലേക്കു ക്ഷണിച്ചപ്പോൾ വിളിയുടെ ആദ്യഘട്ടത്തിനു രക്ഷാകരചരിത്രം സാക്ഷ്യം വഹിച്ചു. "ഉണ്ടാകട്ടെ" എന്ന ശക്തമായ വചനമായിരുന്നു (logos) രൂപരഹിതവും ഊഷരവുമായ അവസ്ഥയെ ക്രമവും ഭംഗിയുള്ളതുമായ ഉണ്മയിലേക്കു നയിച്ചത്. ജീവനിലേക്കുള്ളതായിരുന്നു അടുത്ത വിളി. ആകാശവിതാനത്തിൽ പറന്നുവന്ന് പാറിനടന്ന പക്ഷികളും കടലിൻ നീന്തിത്തുടിച്ച ജലജന്തുക്കളും കരയിലെ ജീവജാലങ്ങളും അവയുടെ വൈവിധ്യത്തിലും മനോഹാരിതയിലും ദൈവമഹത്വം വിളിച്ചറിയിച്ചു. മാത്രവുമല്ല "അവ നല്ലവയെന്ന് അവിടുന്നു കണ്ടു" (ഉൽപത്തി 1:25).

അവയെല്ലാം നല്ലതായി തീർന്നത് സൃഷ്ടാവിന്റെ നന്മയൊന്നു മാത്രമാണെങ്കിൽ ആ നന്മയുടെ അനുസ്യൂതമായ പ്രവാഹം ദൈവവിളിയുടെ മറ്റൊരു തലത്തിലേത് രക്ഷാകരചരിത്രത്തെ ഉയർത്തുന്നു. സൃഷ്ടികർമ്മത്തിന്റെ നിർണ്ണായകമായ ഒരു വഴിത്തിരിവിൽ ദൈവം ഒരു പക്ഷേ തന്നെതന്നെ അപകടപ്പെടുത്തുവാൻ സാധ്യതയുള്ള ആ പ്രവൃത്തിക്കായി തീരുമാനമെടുക്കുന്നു. "നമുക്കു നമ്മുടെ

ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം" (ഉൽപത്തി 1:26). സ്വന്തം ഛായയുടെയും സാദൃശ്യത്തിന്റെയും ദൈവശാസ്ത്രം വിപുലമാണ്. അതൊരിക്കലും സൃഷ്ടിയായ മനുഷ്യൻ സൃഷ്ടാവായ ദൈവത്തിന്റെ അതേരൂപം പേറുന്നവനെന്നോ ദൈവത്തിന്റെ ഛായാചിത്രമെന്നോയുള്ള അർത്ഥങ്ങളിലല്ല ഉപയോഗിക്കപ്പെടുക. കാരണം ദൈവം അരൂപിയാകുന്നുവെന്നുള്ളതു സഭയുടെ അടിസ്ഥാന പഠനമാണ്. അതുല്യമായ ഒരുവിളിയിലൂടെ തന്റെ മുമ്പിൽ നിൽക്കുവാനും തന്നോടു സംവേദിക്കുവാനും മനുഷ്യനെ ദൈവം തന്റെ അനന്തകരുണയാൽ പ്രാപ്തനാക്കിയെന്നാണതിന്റെ സംക്ഷിപ്ത അർത്ഥം. സൃഷ്ടിയുടെ മകുടമായി വിളിച്ച് പ്രതിഷ്ഠിക്കപ്പെട്ട മനുഷ്യനു സകലചരാചരങ്ങളുടെയും മേൽ അധീശത്വം അവിടുന്ന് നൽകുന്നു. പുനരേകീകരണ പ്രക്രിയയ്ക്കുപോലും ഇട നൽകാതെ പ്രകൃതിയെ ചൂഷണംചെയ്യുവാനോ ചരാചരങ്ങളെ കാൽകീഴിലാക്കി ചവുട്ടിയരച്ച് ഏകാധിപതിയാകുവാനോ അല്ല അധീശത്വം എന്ന ദാനത്താൽ ദൈവം ആഗ്രഹിച്ചത്. അതൊരു നിയോഗവും ഉത്തരവാദിത്വവും തന്നെയായിരുന്നു. സവിശേഷമായ മനുഷ്യാസ്തിത്വത്തിലേക്കുള്ള വിളിയിലൂടെ ദൈവം മനുഷ്യനെ തന്റ സഹകാരിയും സഹവർത്തകനും സൃഷ്ട പ്രപഞ്ചത്തിന്റെ കാര്യസ്ഥനുമായി ഉയർത്തുന്നു. ആ അതുല്യത ഹൃദയത്തിൽ സംഗ്രഹിച്ച് എട്ടാമത്തെ സങ്കീർത്തനത്തിൽ സങ്കീർത്തകൻ മനുഷ്യനെ സൃഷ്ടിയുടെ മകുടമായി പ്രതിഷ്ഠിച്ച സൃഷ്ടാവിനെ മഹത്വപ്പെടുത്തുന്നു. (സങ്കീർത്തനങ്ങൾ 8:1-9)

ക്രമാനുഗതമായി പുരോഗമിക്കുന്ന ദൈവവിളിയുടെ അടുത്ത ഘട്ടം കുടുംബത്തിന്റെ സ്ഥാപനമാണ്. മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല, അവനുചേർന്ന ഇണയെ ഞാൻ നൽകും. (ഉൽപത്തി 2:18) കുടുംബം മനുഷ്യന്റെ ആലോചനയോ കണ്ടുപിടിത്തമോ അല്ല. മനുഷ്യനുചേർന്ന ഇണയെ രൂപീകരിക്കുന്നതും അവളെ അതിനായി ഒരുക്കുന്നതും, മനോഹരമായി അലങ്കരിക്കപ്പെട്ട അവളെ മനുഷ്യന്റെ മുമ്പിൽ അവതരിപ്പിക്കുന്നതും ദൈവം തന്നെയായിരുന്നു. തന്റെ ജീവിതത്തിലേക്ക്, ജീവനിലേക്ക് ആ പങ്കാളിയെ ഹൃദയംഗമമായി സ്വാകരിച്ച് മനുഷ്യൻ പ്രഘോഷിച്ചു. "ഒടുവിൽ ഇതാ എന്റെ അസ്ഥിയിൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവും." (ഉൽപ്ത്തി. 2:23) ദൈവത്തിന്റെ കാർമ്മികത്വത്തിൽ ദൈവം തനിക്കായി നൽകിയ ചേർന്ന ഇണയിൽ മനുഷ്യൻ അവന്റെ അസ്ഥിത്വം നിറഞ്ഞു തുളുമ്പുന്നതിന്റെയും പരസ്പര പൂരകമാകുന്നതിന്റെയും സമ്പൂർണ്ണമാക്കപ്പെടുന്നതിന്റെയും അനുഭവം സ്വന്തമാക്കിയ ഉൽകർഷത്തിലാണവൻ അപ്രകാരം പറയുക. മഹത്തായ ഒരു സ്ഥാപനത്തിലൂടെ മാനവകുലത്തെ അനുഗ്രഹിക്കുവാൻ അവരിലേക്കു നിരന്തരമായി ആഴ്ന്നിറങ്ങുവാൻ ദൈവം കുടും ബത്തെ ഒരു അൾത്താരയായി മാറ്റുന്നതിന്റെ ആദ്യനിമിഷമായിരുന്നു അത്. അതോടൊപ്പം തന്റെ വിളിയിൽ കുടുംബം എന്നും ഒരു കൗദാശികമാനമായി നിലകൊള്ളുവാൻ പോകുന്നുവെന്നതിന്റെ ആരംഭം.



**കർദ്ദിനാൾ**
**ഫെർണാണ്ടോ ഫിലോണി**
(സുവിശേഷവത്കരണത്തിനുള്ള തിരുസംഘത്തിന്റെ അധ്യക്ഷൻ)

ദൈവശുശ്രൂഷ എന്നത് ഇന്നത്തെ സാഹചര്യത്തിൽ നാം മുൻപെങ്ങോ നേടിയെടുത്ത ചില കാര്യങ്ങളുടെ നടത്തിപ്പിൽ ഒതുങ്ങിനിൽക്കേണ്ട ഒന്നല്ല. മറിച്ച് ക്രിസ്തീയമായ വഴികളിലൂടെ സുവിശേഷം അതിന്റെ ആഴത്തിലും പരപ്പിലും നൽകാനുള്ള ദൗത്യമാണ്. അങ്ങനെയായാൽ സുവിശേഷത്തിന് ഭൂമിശാസ്ത്രപരവും സാംസ്കാരികവും സാമൂഹികവുമായ എല്ലാ അതിരുകളെയും ലംഘിക്കുവാനാകും. ശാഖകൾ മുന്തിരി ച്ചെടിയോട് ചേർന്ന് നിന്ന് ഫലം നൽകുന്നതുപോലെ ഇന്നത്തെ സുവിശേഷകർ ക്രിസ്തുവിനോടും സഭയോടും ചേർന്ന് നിന്ന് വേണം തങ്ങളുടെ ആത്മീയ ഫലങ്ങൾ പുറപ്പെടുവിക്കേണ്ടത്. സഭയിലെ ഒരു വിശ്വാസിയുടെ ഗുണമേന്മ ആശ്രയിച്ചിരിക്കുന്നത് സഭയിലെ പുരോഹിതരിലാണ്. അതിനാൽ തന്നെ സുവിശേഷ പ്രഘോഷണം വാക്കുകളിൽ മാത്രം ഒതുങ്ങിയാൽ പോരാ. നമ്മുടെ എല്ലാ പ്രവർത്തികളിലും പ്രതിഫലിക്കണം. നമ്മുടെ അജപാലശുശ്രൂഷ സജീവമായി അനുഭവപ്പെടണമെങ്കിൽ നാം എല്ലാ അർത്ഥത്തിലും ഔദാര്യത്തോടെ നൽകാൻ പഠിക്കണം. ഒരാൾ വൈദികനായിരിക്കുന്നത് അയാളുടെ കഴിവ് കൊണ്ടല്ല, മറിച്ച് ദൈവത്തിന്റെ കൃപയാലാണ്.

മാനവകുലത്തിന്റെ പതനം രക്ഷാകര ചരിത്രത്തിൽ വിളിയുടെ പുരോഗമനത്തിൽ ഒരു വഴിത്തിരിവു തന്നെ യായിരുന്നു.ദൈവീക പദ്ധതിയെ ദൈവം ദാനമായി നൽകിയ ആലോചനയിലൂടെയും വിവേചന ശക്തിയി ലൂടെയും മാറ്റിമറിക്കാമെന്നുള്ളതിന്റെ തുടക്കവും. മനു ഷ്യനെ മനുഷ്യനാക്കുതുതന്നെ അവന്റെ ആത്മാവിൽ ദൈവം നിക്ഷേപിച്ച ആ ദാനങ്ങൾ തന്നെയാണ്. മനു ഷ്യസ്വാതന്ത്രത്തെയും അവന്റെ തീരുമനങ്ങളെയും ദൈവം എത്രത്തോളം ബഹുമാനിക്കുന്നുവെന്ന് സൂചി പ്പിക്കുന്നതു തന്നെയാണ് അവന്റെ ആത്മാവിനു നൽക പ്പെട്ടതായ ഈ കഴിവുകൾ. വിളിക്കുന്ന ദൈവത്തോടു പ്രത്യുത്തരിക്കുവാനും അവനോടു ചേർന്ന് നില്ക്കു വാനും നൽകപ്പെട്ട ആ ദാനങ്ങൾ എങ്ങനെ ദൈവ ത്തോടു മുഖം തിരിഞ്ഞു നിൽക്കുവാനും ദൈവീക വിളി യിൽ നിന്നു തെന്നിമാറി അധപതിക്കാമെന്നും സൂചിപ്പി ക്കുന്നതായിരുന്നു പതനം. പൗലോസ് അപ്പസ്തോലൻ വിവക്ഷിക്കുന്നതുപോലെ 'പാപത്തിന്റെ ശക്തി' പതനം മനുഷ്യപ്രകൃതിയിൽ നിക്ഷേപിക്കപ്പെട്ടുവെങ്കിലും പ്രത്യാ ശയുടെ പൊൻകിരണം നൽകി വിളിയിൽ അവരെ സ്ഥിര പ്പെടുത്തുവാൻ, ആ ജനത്തെ തനിക്കായി ഒരുക്കുവാൻ, അതിലൂടെ രക്ഷയുടെ അടിസ്ഥാന കൂദാശയായ തന്റെ ഏകജാതനെ സ്വീകരിക്കുവാൻ അവരെ പ്രാപ്തരാക്കു വാൻ നിരന്തരമായി ജാഗരൂകനാക്കുന്ന ദൈവത്തെ നാം കണ്ടുമുട്ടുന്നു.

രക്ഷാകരചരിത്രം മുന്നോട്ടു ചരിക്കുമ്പോൾ തിന്മ യുടെ വ്യാപനവും അതിനെ അതിലംഘിക്കുന്ന ദൈവ കൃപയെയും നാം കണ്ടെത്തുന്നു. പ്രളയം സകലതി നെയും നാമാവശേഷമാക്കുമ്പോഴും ലോത്തിനെയും കുടുംബത്തെയും അതോടൊപ്പം ജീവജാലങ്ങളുടെ ഒരു പരിച്ഛേദനത്തെയും തന്റെ വിളിയി ൽ പദ്ധതിയിൽ അവി ടുന്ന് നിലനിർത്തുന്നു. തിന്മയും ദുഷ്ടതയും താൻപോ രിമയും കലഹവും അവയുടെ പാരമ്യത്തിലെത്തു മ്പോൾപോലും അവിടുന്ന് തന്റെ വിളിയിൽ മാനവകുല ത്തോടുള്ള അഞ്ചല പ്രതിബദ്ധതയിൽ വിശ്വസ്തനായി നിലകൊള്ളുന്നു.

**അബ്രഹാമിന്റെ വിളി**

ദൈവ വിളിയുടെ വഴികളിലെ ഒരു നിർണ്ണായക ഘട്ടമായിരുന്നു അബ്രഹാമിന്റെ വിളി. വലിയൊരു ജന മായി മാറുവാനായിരുന്നു ദൈവം അദ്ദേഹത്തെ വിളി ക്കുക. അതോടൊപ്പം ത്യാഗോജ്ജ്വല പ്രതികരണങ്ങളും ദൈവം അവനിൽ നിന്നു ആവശ്യപ്പെടുന്നു. മാതൃദേശ ത്തെയും, ബന്ധുകുലത്തെയും, പിതൃഭവനത്തെയും വിട്ട് താൻ കാണിച്ചു തരുന്ന നാട്ടിലേക്കുപോകുവാൻ ദൈവം ആവ ശ്യപ്പെടുന്നു. തലമുറകൾക്കു അനുഗ്രഹമാകുവാ നായിരുന്നു അബ്രഹാമിന്റെ നിയോഗം. ആ നിയോഗ ത്തിന്റെ പൂർത്തീകരണത്തിനായി നിരന്തരമായ പ്രയാ ണത്തിലും പ്രവാസത്തിലുമായിരുന്നു അബ്രഹാം.

ഊർ എന്ന പ്രദേശത്തു തികച്ചും സുരക്ഷിതനായി ജീവിച്ചുവന്ന അബ്രഹാം എന്ന ഒരു സാധാരണ മനു ഷ്യൻ അബ്രഹാം എന്നു പുനർനാമകരണംചെയ്യപ്പെട്ടു വിശ്വാസികളുടെ പിതാവായി ഉയരുക ദൈവ വിളിയുടെ ഉദാത്തമായ പടവുകൾ ഓരോന്നായി ത്യാ ഗോജ്ജ്വല മായി കയറിയാണ് ദൈവത്തിന്റെ സമയത്തിനായി അനുധാവതയോടെ കാത്തിരിക്കുക എന്നതായിരുന്നു അവയിലൊന്ന്. 'എനിക്കിതുവേണം' ഇപ്പോൾ തന്നെ വേണം. എന്നു പ്രാർത്ഥനകളിൽപോലും മർക്കടമുഷ്ടി പ്രകടിപ്പിക്കുന്ന മനുഷ്യ മനസ്സിന്റെ ചപലതകൾക്കു ഒരുപക്ഷേ കണ്ണീരു കലർന്ന അബ്രഹാമിന്റെ ഈ അടിസ്ഥാന മനോഭാവം മനസ്സിലായികൊള്ളണമെന്നി ല്ല. നൂറുവയസാസായ തന്റെ ശരീരം മൃതപ്രായമായി രുന്നുവെന്നും സാറായുടെ ഉദരം വന്ധ്യമാണെന്നറി ഞ്ഞിട്ടും കണ്ണുനീരോട്ു അബ്രഹാം കാത്തിരുന്നതായി പൗലോസ് അപ്പസ്തോലൻ സാക്ഷിക്കുന്നു. (റോമ. 4:19)

വിളിയുടെ അന്തർധാര സ്നേഹവും അതിന്റെ ഭാവം ത്യാഗവുമാണെങ്കിൽ അവ രണ്ടും അവയുടെ തനി മയിൽ അബ്രഹാമിന്റെ ജീവിതത്തിൽ സമന്വയിക്കപ്പെ ടുന്നു. വാഗ്ദാനത്തിൽ ദൈവം വിശ്വസ്തനാണെന്നുള്ള അചഞ്ചല വിശ്വാസത്തോടെ കാത്തിരുന്നു പ്രാപിച്ച ഇസഹാക്കിനെ ബലിയർപ്പണത്തിനമായി മോറിയാ മല യിലേക്കു കൂട്ടികൊണ്ടുപോകുമ്പോൾ വിളിയിൽ അന്തർലീനമായ സ്നേഹത്തിനും, ത്യാഗത്തിനും അബ്രഹാം നേർ സാക്ഷ്യമാകുകയായിരുന്നു. ആഴ ത്തിൽ തേങ്ങിയ ആ ഹൃദയത്തെ ഒന്നുകൂടി വ്രണപ്പെ ടുത്തുന്നതായിരുന്നു വഴിയിൽവെച്ചുള്ള മകന്റെ ചോദ്യം. ബലിമൃഗമെവിടെ ? മുറിവേറ്റ ആ പിതൃഹൃദയത്തിൽ നിന്നു രക്തം കിനിഞ്ഞിറങ്ങുമ്പോഴും അബ്രഹാമിനു പറയാൻ സാധിച്ചു " ദൈവം തന്നെ തരും" (ഉൽപ ത്തി.22:8) ദൈവ പരിപാലനയിലുള്ള അചഞ്ചല വി ശ്വാസവും വിളിയിൽ പരമപ്രധാനമാണെന്നു അബ്രഹാം സാക്ഷിക്കുന്നു.

**ദൈവത്തിനും ജനത്തിനും മദ്ധ്യേ**

മോശയുടെ വിളിയെയും ജീവിതത്തെയും ഇപ്ര കാരം സംഗ്രഹിക്കാനാകും.അതിശയിപ്പിക്കുന്നതാണ് അദ്ദേഹത്തിന്റെ ജനനവും വളർച്ചയും പരിശീലനവും. വിളിച്ചു വേർതിരിക്കപ്പെടുന്നവനെ ദൈവം എങ്ങനെ രൂപീകരിക്കുന്നുവെന്നതിന്റെ മകുടോദാഹരണമാണ് മോശ. ഹെബ്രായ കുടുംബത്തിൽ ജനനം. ഫറവോയുടെ മകളുടെ പുത്രനായി സ്വന്തം മാതാവിനാൽ മുലയൂട്ടപ്പെ ടുക., രാജഭവനത്തിലെ ഉയർന്ന പരിശീലനം, സ്വന്തം കുലത്തോടുള്ള പ്രതിബന്ധത, ഒളിച്ചോട്ടം,മരുഭൂമിയുടെ അനുഭവം, കത്തുന്ന മുൾപ്പടർപ്പിൽ നിന്നുള്ള വിളി ഇവ യെല്ലാം അതിന്റെ ഭാഗങ്ങൾ തന്നെയായിരുന്നു.

ഈജിപ്തിലെ അടിമത്തത്തിൽ നിന്നും ദൈവ ത്തിന്റെ ജനതയെ തേനും പാലും ഒഴുകുന്ന കാനാനി ലേക്കു നയിക്കുക എന്നതായിരുന്നു മോശയുടെ നിയോ ഗം. ആടുകളെ മേയിക്കുവാൻ മോശ ഉപയോഗിച്ച ഇടയ ദണ്ഡിൽ തന്റെ ശക്തി ആവസിപ്പിച്ച് മോശയെ അയ ക്കുന്നത് ദൈവം തന്നെയാണ്. വളരെ ശക്തനായ നേതാ വായിട്ടാണ് പുറപ്പാടിന്റെ പുസ്തകം മോശയെ അവതരി

പ്പിക്കുക. ദൈവത്തോടു മറുതലിക്കുകയും കലഹിക്കുകയും ചെയ്യുന്ന ഒരു ജനതയെ നയിക്കുക ആയാസമേറിയ ജോലി തന്നെയായിരുന്നു. പ്രയാസങ്ങളിലും പ്രതിസന്ധി ഘട്ട ങ്ങളിലും സമാഗമ കൂടാരത്തിൽ ദൈവത്തിന്റെ സന്നി ധിയിൽ വിരിക്കപ്പെട്ട കരങ്ങളോടെ മോശയെ നാം കണ്ടെ ത്തുന്നു. ദൈവവിളിയുടെ കാതലായ ഒരു അംശംതന്നെ യാണത്. വിളിക്കപ്പെട്ടവൻ, നിയോഗം സ്വീകരിച്ചവൻ ദൈവജനത്തിനുവേണ്ടി ദൈവത്തിന്റെ മുമ്പിൽ യാചന കളും അപേക്ഷകളും സമർപ്പിക്കുവാൻ പ്രതിഷ്ഠിക്കപ്പെ ടുന്നു. ആർഷഭാരതസംസ്ക്കാര ചിന്തകളിൽ 'പുരോഹി തൻ' എന്ന വാക്കുപോലും അതുതന്നെയാണ് അർത്ഥ മാക്കുക. ദൈവത്തിന്റെ മുമ്പിൽ മോശയുടെ കരങ്ങൾ വിരിക്കപ്പെട്ടപ്പോഴെല്ലാം ദൈവത്തിന്റെ ജനത തങ്ങളുടെ പോരാട്ടങ്ങളിൽ മുന്നേറിയെന്നും എപ്പോഴെല്ലാം അവന്റെ കരങ്ങൾ ക്ഷീണിച്ചലഞ്ഞുവോ അപ്പോൾ അവർ പിറകോട്ടുപോയെന്നും സത്യവചനം സാക്ഷിക്കുന്നു.

പുറപ്പാടിനു മദ്ധ്യേ സംഭവിക്കുന്ന നിർണ്ണായകത യായിരുന്നു ഉടമ്പടി. ദൈവത്തിനും തന്റെ ജനത്തിനുമി ടയിൽ മാധ്യമമായി ഒരുപക്ഷേ ഇന്നു നമ്മൾ മനസ്സിലാ



ക്കുനന്തുപോലെ കൗദാശികമായി മോശ നിലകൊള്ളു ന്നു. തന്റെ ജനതയോടു ഉടമ്പയിയിലേർപ്പെടുവാൻ സീനായ് മലയിൽ ഇറങ്ങി വന്ന മഹോന്നതൻ മോശയെ തന്റെ ദൈവീകമേഖലയിലേക്കുയർത്തുന്നു. വിശ്വസ്ഥത യുടെ മോതിരം അണിയിക്കുന്നു. കൽപ്പനകൾ കൊത്തി വച്ച കൽപ്പലകൾ കൈകളിൽ ഏല്പിക്കുന്നു. വിളിയുടെ മറ്റൊരു തലം ദൈവത്തോടു സംസർഗംചെയ്യുക. അവ നുവേണ്ടി തന്റെ ജനത്തിനായി മാധ്യമമാവുക.

പുറപ്പാടിന്റെ അനുഭവത്തിലൂടെ ദൈവജനതയെ നയിച്ച മോശക്ക് വാഗ്ദത്ത നാട്ടിൽ പ്രവേശിക്കുന്നതിനുള്ള അനുഗ്രഹമുണ്ടായില്ല . ദൈവഹിതത്തോടു ഒരിക്കൽ മാത്രം ഇടറിയ മോശക്കു ലഭിച്ച ഒരു ശിക്ഷയായി അത് അവത രിപ്പിക്കപ്പെടുന്നു. തന്റെ ജനത്തിന്റെ നിരന്തരമായ യാത്ര യിൽ അവരുടെ സമസ്താപരാധങ്ങളും ക്ഷമിച്ച ദൈവം എന്തുകൊണ്ടു അവരുടെ നായകനോടു ക്ഷമിച്ചില്ല എന്ന ചോദ്യം ഒരുപക്ഷേ ഉയരാം. ഓരോ വ്യക്തിയുടെയും വിളി അതുല്യമാണെന്നും അതു സൂചിപ്പിക്കുന്ന ദൗത്യം നിറ വേറ്റിയാൽ അതിന്റെ തുടർച്ച ദൈവം നിയോഗിക്കുന്ന മറ്റൊരാളിനെ ഏല്പ്പിച്ച് വിടവാങ്ങുമെന്നും മോശയുടെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു.



**കർദ്ദിനാൾ ഡോണൾഡ് വേൾ**
(വാഷിംഗ്ടൺ ആർച്ചുബിഷപ്പ്)

ഒരു പുരോഹിതൻ, 'ഫാദർ' എന്നു വിളിക്ക പ്പെടുന്നത് വളരെ യാദൃച്ഛികമായ ഒരു കാര്യമല്ല, മറിച്ച് തന്റെ അജപാലന ശുശ്രൂഷയ്ക്കായി ഭാരമേൽപ്പിക്കപ്പെട്ടിരി ക്കുന്നവരുടെ ജീവിതങ്ങളിൽ പിതൃതുല്യമായ സ്നേഹവും വാൽസല്യവും നൽകാൻ വിളിക്കപ്പെട്ടവരാണവർ. ഈ സ്നേഹം വളരെ സജീവവും ഫലദായകവുമാണ്. മാതൃസഭ യോടുചേർന്ന് കൗദാശിക കൃപാവരങ്ങളാൽ ആത്മീയപുത്രർക്ക് അസ്തിത്വം നൽകാ നുള്ള ചുമതലയാണത്. ഒരു പുരോഹിതൻ ഒരു ആത്മീയപിതാവ് മാത്രമല്ല, സ്വർഗ്ഗ സ്ഥനായ പിതാവിന്റെ നിരന്തര സ്നേഹ ത്തിൽ വസിക്കുന്ന ദൈവപുത്രനെപ്പോലെ, ഒരു പുത്രനും കൂടിയാണ്. ദൈവപിതാവിന്റെ മകനെന്ന നിലയിൽ തന്റെ ചുറ്റുമുള്ള മനുഷ്യസമൂഹത്തോട് സഹോദരതുല്യമായ സ്നേഹം പ്രകടിപ്പിക്കാൻ ഒരു പുരോഹിതൻ വിളിക്കപ്പെട്ടിരിക്കുന്നു.

ഒരു പുരോഹിതന്റെ ദൗത്യം ബാഹ്യമായ ചില ശുശ്രൂഷകളിൽ മാത്രം ഒതുങ്ങിനിൽക്കുന്നതല്ല. നിത്യപുരോഹി തനായ ക്രിസ്തുവിനോട് അഭേദ്യമായി ഒന്നു ചേർന്നിരിക്കുകയും, പൗരോഹിത്യശുശ്രൂഷ യിൽ അനന്യമായ ഒരു ഐക്യം പ്രകാശി പ്പിക്കുകയും, ക്രിസ്തുവിന്റെ ദൗത്യം തുടരുകയും ചെയ്യുമ്പോഴാണ് ഒരു പുരോഹി തന്റെ വ്യക്തിത്വം നിർവചിക്കപ്പെടുന്നത്. പൗരോഹിത്യാഭിഷേകം വഴി ക്രിസ്തുവിന്റെ ഛായയിലേക്ക് പുരോഹിതൻ രൂപാന്തരം പ്രാപിക്കുകയും ചെയ്യുന്നു.

## പ്രവാചക ഉദയം, ഇസ്രായേലിൽ

തുടങ്ങുന്ന വിളിയും പ്രത്യുത്തരിക്കുന്ന ജീവിതങ്ങളും ധാരാളമാണെങ്കിലും ഇനിയും പ്രതിപാദിക്കപ്പെടുക പ്രവാചക ഉദയം വിളിയുടെ അർത്ഥങ്ങളെ എങ്ങനെ സ്വധീനിക്കുന്നുവെന്നതാണ്. ഇസ്രായേലന്റെ ചരിത്രത്തിൽ നിർണ്ണായകമായ ഒരു വഴിത്തിരിവിലാണ് പ്രവാചക ഉദയം. ദൈവവുമായി നിരന്തരം മറുതലിക്കുന്ന ജനത. ദേവാലയത്തിൽ നിറഞ്ഞു നിൽക്കുന്ന ദൈവീക സാന്നിധ്യത്തെയാണ് പൂജകളിലേക്കും അത് ഉൾക്കൊള്ളുന്ന കച്ചവട സാധ്യതകളിലേക്കും ഇറങ്ങി ചെല്ലുന്ന ചെല്ലുന്ന വികല പൗരോഹിത്യത്തിന്റെ ത്വര, ഉടമ്പടിയെ കാറ്റിൽ പറത്തിയ ജീവിത ശൈലി. വ്യജപ്രവാചകരുടെ ഉദയം, വിഗ്രഹാരാധനയുടെ വ്യാപനം. രക്തരൂക്ഷിത യുദ്ധങ്ങൾ, അവയിലൂടെ അനാഥമാക്കപ്പെടുന്ന കുടുംബങ്ങൾ, ചൂഷണം ചെയ്യപ്പെടുന്ന വിധവകൾ, ഉഭയരാഷ്ട്രബന്ധങ്ങൾ, ശക്തമാക്കുവാനും യുദ്ധങ്ങൾ ഒഴിവാക്കുവാൻ ഏർപ്പെട്ടതുമായ കരാറുകളിലൂടെ അന്യദേവന്മാരെ യഹോവക്കുമുകളിൽ പ്രതിഷ്ഠിച്ചത്, തുടങ്ങിയവയെല്ലാം ഇസ്രായേലിൽ പ്രവാചക ഉദയത്തിനു പശ്ചാത്തലമൊരുക്കി.

താനിറങ്ങിവന്നു സ്ഥാപിച്ച ഉടമ്പടിയിൽ തന്റെ ജനതയെ നിലനിർത്തി താൻ അവരുടെ ദൈവവും അവർ തന്റെ ജനവുമായി തുടരുവാൻ അവരെ സജ്ജമാക്കുവാൻ നൽകപ്പെട്ടതുമായ പത്തുപ്രമാണങ്ങളുടെ അന്തസത്ത ദൈവജനം മറന്നുതുടങ്ങിയത് ദൈവത്തെ അസ്വസ്ഥനാക്കി. നിയമാവർത്തനപുസ്തകത്തിൽ മോശ തന്റെ ജനതയെ ഓർമ്മിപ്പിച്ച ദൈവത്തിനുനൽകേണ്ട പ്രഥമസ്ഥനവും അതിൽ നിന്നും ഉരുത്തിരിയുന്ന സാഹോദര്യവും, സാമൂഹ്യ പ്രതിബന്ധതയും അവർ കാറ്റിൽ പറത്തി. ( നിയമാവർത്തനം.6:4) ഏശയ്യായുടെ പ്രവചനത്തിന്റെ ആരംഭത്തിൽ കാണുന്ന വിലാപവും (ഏശയ്യ 1:4-20) ജറമിയ സൂചിപ്പിക്കുന്ന ജലം സൂക്ഷിക്കാൻ കഴിവില്ലാത്ത പൊട്ടകിണറും (ജറമിയ 2: 13) മുകളിൽ സൂചിപ്പിച്ച അകൃത്യങ്ങളുടെ ആഴം വ്യക്തമാക്കുന്നു.

ഭാവി കാര്യങ്ങൾ പ്രവചിക്കുവാനെന്ന വിവക്ഷ പ്രവാചകൻ എന്ന നാമം നൽകുന്നു. അതു ശരിയാണെന്നു താനും. അവരുടെ വിളിയുടെ സവിശേഷതയിൽ ദൈവത്തിന്റെ കൈകളിലെ ഉപകരണങ്ങളായി അവർ മാറിയെന്നു കാണുവാനും ദൈവത്തിന്റെ സാന്നിധ്യവും അവിടുത്തെ ശബ്ദമായി മാറുവാൻ അവർ വിളിക്കപ്പെട്ടുവെന്നുള്ളതിനാണ് കുറച്ചുകൂടി പ്രസക്തി. ദൈവത്തിന്റെ അചഞ്ചലമായ വിശ്വസ്തതയുടെ നേർ സാക്ഷ്യമായിരുന്നു അവരുടെ ജീവിതം. ജീവിത പരിവർത്തനത്തിലൂടെ മാനസാന്തരവും അതിലൂടെ ദൈവഹൃദയത്തിലേക്കുള്ള മടങ്ങിവരവുമായിരുന്നു അവരുടെ ആഹ്വാനങ്ങളുടെ കാതൽ. തന്റെ ജനത്തോട് ദൈവം എത്രത്തോളം വിശ്വസ്തനാണെന്നും അവരുടെ തിരിച്ചു വരവ് അവിടുന്ന് എത്രമാത്രം വിലമതിക്കുന്നുവെന്നുള്ളതും ഹോസിയാ പ്രവാചകൻ തന്റെ ജീവിതത്തിലൂടെ വരച്ചു കാട്ടുന്നു. അവിടുന്ന് അരുളി ചെയ്തു നീ പോയി ആ വേശ്യയെ വിവാഹം ചെയ്ത് അവളിൽ നിന്നു മക്കളെ നേടുക. കാരണം ദേശം കർത്താവിനെ പരിത്യജിച്ച് വേശ്യാവൃത്തിയിൽ മുഴുകിയിരിക്കുന്നു. (ഹോസിയ1:2-3) പ്രവാചകൻ ജീവിച്ചിരുന്ന ബി.സി. എട്ടാം ശതകത്തിന്റെ ധാർമ്മിക അധപതനം ഈ വചങ്ങൾ എടുത്തുകാട്ടുന്നു. തങ്ങൾക്കു ഗർഭധാരത്തിനുള്ള ശക്തിയുണ്ടോയെന്നനു പരിശോധിച്ചറിയുവാൻ വിജാതീയനായ ദൈവങ്ങൾക്കു മുമ്പിൽ അധർമ്മ വേഴ്ചകൾക്കു തങ്ങളെ തന്നെ സമർപ്പിക്കാതിരുന്ന ഒരു യുവതിയും ഇസ്രായേലിൽ അവശേഷിച്ചിരുന്നില്ലായെന്നുള്ളതാണ് അതിന്റെ ചരിത്ര പശ്ചാത്തലം.

പ്രവാചകൻ അഭിമുഖീകരിച്ച സാഹചര്യം സാവധാനം നാം ജീവിക്കുന്ന കാലഘട്ടത്തിലേക്കും ഇഴഞ്ഞെത്തുന്നതായി നാം മനസ്സിലാക്കുന്നു. ഏലിയായുടെ ചൈതന്യത്തോടെ തനിക്കായി പോകുവാൻ ദൈവം നമ്മെ വിളിക്കുന്നുവെന്നുള്ളത് തീർച്ച. ദൈവം പ്രവാചകരെ വിളിച്ചപ്പോൾ അവർ അവരുടേതായ ബലഹീനതകൾ നിരത്തി ഒഴിവാക്കുവാൻ ശ്രമിച്ചുവെന്നുള്ളതും യാഥാർത്ഥ്യം തന്നെയാണ്. ഞാൻ തികച്ചും ഒരു ബാലനാണെന്നുള്ള ജറമിയായുടെ പ്രതികരണം തന്നെ ഉത്തമമായ ഒരു ഉദാഹരണം. ഞാൻ അർഹനല്ല, അശക്തനാണ് ബലഹീനനാണെന്നുള്ള ചിന്ത തികച്ചും സാധാരണം തന്നെയാണ്. പക്ഷെ ദൈവം യോഗ്യതകൾ തികഞ്ഞവരെയല്ല വിളിക്കുന്നതെന്നും അവിടുന്ന് ആദ്യം വിളിച്ചടുപ്പിച്ച് പിന്നീടവരെ യോഗ്യരാക്കുന്നുവെന്നും പ്രവാചകരുടെ ജീവിതം നമ്മെ ഓർമ്മപ്പടുത്തുന്നു.



## രക്ഷാകര ചരിത്രത്തിലെ പൊക്കിൾക്കൊടി

പഴയനിയമത്തേയും പുതിയനിയമത്തേയും ബന്ധിപ്പിക്കുന്ന പൊക്കിൾകൊടിയായി സ്നാപകയോഹന്നാൻ

നിലകൊള്ളുന്നു. അതുല്യമായ ദൈവവിളിയുടെ മറ്റൊരു പര്യായം.

മാനുഷികമായ അസാധ്യതകളെ സാധ്യതതകളാക്കിമാറ്റിയാണ് ദൈവം യോഹന്നാനെ ലോകത്തിലേക്കയ്ക്കുക. യോഹന്നാൻ എന്ന നാമത്തിന്റെ അർത്ഥം തന്നെ ദൈവത്തിന്റെ നൽകൽ എന്നാണ്. ദൈവത്തിന്റെ കരുണയുടെ സമ്മാനമായ യോഹന്നാൻ തന്റെ അവതീർണ്ണ വചനത്തിന്റെ മുന്നേ നടന്ന് അവനുവേണ്ടി വഴിയൊരുക്കുവാനാണ് വിളിക്കപ്പെടുക.

രക്ഷകനെ ആകാംക്ഷയോടെ കാത്തിരിക്കുന്ന ജനതയെ സ്നാപകന്റെ രൂപവും വസ്ത്രധാരണവും ആഹാരരീതികളും ചടുലവും ഉത്തേജകജനകമായ പ്രഭാഷണവും പ്രസന്നമായ രണ്ടു ചോദ്യം ചോദിക്കുവാൻ പ്രേരിപ്പിക്കുന്നു. നീ തന്നെയോണോ ക്രിസ്തു / വിളിക്കപ്പെടുന്നവൻ നിരന്തരമായി അഭിമുഖീകരിക്കുന്ന ചോദ്യം: നീ ആരാണ്? താൻ ആരാണെന്ന ബോധ്യവും



താനാരുമല്ല എന്നബോധ്യവും സ്നാപകനിൽ പ്രകടമായിരുന്നു. തനിക്കു പിന്നാലെ വരുന്നവനാണ് വലിയവനെന്നും കുനിഞ്ഞവന്റെ ചെരിപ്പിന്റെ വള്ളികളഴിക്കുവാനുള്ള യോഗ്യതപോലും തനിക്കില്ലെന്നും യോഹന്നാൻ സാക്ഷിച്ചു. ആഴത്തിൽ അനുഭവിച്ചറിഞ്ഞ ആ അനന്യത, സ്വത്വബോധം തന്റെ ഭാഗധേയം എന്താണെന്നറിയുന്നതിനും അദ്ദേഹത്തെ സഹായിച്ചു. കർത്താവിനു മുന്നേ നടന്നു, അവനു വഴിയൊരുക്കുന്ന, മരുഭൂമിയിൽ വിളിച്ചു പറയുന്ന ശബ്ദമായി അവൻ അവന്റെ പ്രസക്തിയെ തിരിച്ചറിഞ്ഞു. വിളിയുടെ വ്യത്യസ്തമായ വേദികളിൽ അർത്ഥികൾ നേരിടുന്ന രണ്ടു പ്രതസന്ധികളെ എങ്ങനെ തരണം ചെയ്യാമെന്ന് സ്നാപകൻ നമ്മെ പഠിപ്പിക്കുന്നു.



**കർദ്ദിനാൾ അഗസ്തീനോ വല്ലീനി**
(റോമൻ രൂപതയുടെ വികാരി ജനറൽ)

എന്റെ ദൈവവിളിയെ സംബന്ധിച്ച്, എനിക്ക് വലിയൊരു മാതൃതകയും പ്രചോദനവുമായിരുന്നത് എന്റെ പിതാവാണ്. ഉന്നതമായ നീതിബോധം കൈമുതലായിരുന്ന അദ്ദേഹം ലളിതമായ സാഹചര്യങ്ങളിൽ ജനിച്ചുവളർന്ന ആളായിരുന്നു. പാവങ്ങളോടും അശരണരോടും അദ്ദേഹം കാട്ടിയിട്ടുള്ള കരുണയും സ്നേഹവും എന്റെ ഹൃദയത്തെ ആഴമായി സ്പർശിച്ചിട്ടുണ്ട്. ജീവിതത്തിലൊരു നിർണ്ണായകമായ തീരുമാനം എടുക്കേണ്ടിവരുന്ന അവസരങ്ങളിൽ എന്റെ പിതാവായിരുന്നെങ്കിൽ ആ സന്ദർഭത്തിൽ എന്ത് ചെയ്യുമായിരുന്നു എന്നാണ് ഞാൻ ചിന്തിച്ചിട്ടുള്ളത്. കുട്ടികൾക്ക് എപ്പോഴും മാതൃക അവരുടെ മാതാപിതാക്കൾ തന്നെയാണ്. ജീവിതത്തിന്റെ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും ഇത് ശരിയാണ്.

ക്രിസ്തുവിന്റെ മണവാട്ടിയായ സഭയ്ക്ക് സാക്ഷ്യം കൊടുക്കുവാനുള്ള ദൗത്യം നമുക്ക് എല്ലാവർക്കുമുണ്ട്. പാരമ്പര്യമായി സുവിശേഷം കൊടുക്കാനുള്ള നമ്മുടെ പ്രയത്നങ്ങൾക്ക് പുറമെ എല്ലാവരിലേക്കും എത്തിച്ചേരാൻ നാം കുറെക്കൂടി പരിശ്രമിക്കണം. ഇന്നത്തെ ലോകം കൂടുതൽ പ്രയാസമുള്ളതാണ്. അതിനാൽ തന്നെ സുവിശേഷം ജീവിതത്തിന്റെ ഒരു കാരണമായി നൽകപ്പെടുകയും സ്വീകരിക്കപ്പെടുകയും ചെയ്യണം. രക്ഷയുടെ ശക്തിയും പ്രകാശവും എല്ലാവരുടെയും ജീവിതങ്ങൾക്ക് കരുത്താകുകയും വേണം. ആളുകളുടെ ഹൃദയങ്ങൾ ദൈവകൃപയാൽ സ്പർശിക്കപ്പെടുകയും അവർ ദൈവകൃപ അനുഭവിക്കുകയും ചെയ്യണം. അതിനാണ് ദൈവം നമ്മെ വിളിക്കുന്നത്.

സുവിശേകർ സ്നാപകനെ സർവ്വസംഗ പരരിത്യാഗിയായി അവരുടെ വിവരണങ്ങളിൽ അവതരിപ്പിക്കുന്നു. തലം മുണ്ഡനം ചെയ്യാത്ത, ദീക്ഷ ക്ഷൗരം ചെയ്യാത്ത, വീഞ്ഞോ ലഹരി പദാർത്ഥങ്ങളോ ഉപയോഗിക്കാത്ത നാസിർ വ്രതം സ്വീകരിച്ചവനായിരുന്നു യോഹന്നാൻ. പരിത്യാഗം വിളിയുടെ അടിസ്ഥാന തത്വങ്ങളിലൊന്നു തന്നെയാണ്.

ആധുനികതയുടെ, ലൗകായികതയുടെ, ആഡംബരങ്ങളുടെ, ധാരാളിത്തങ്ങളുടെ, കൊഞ്ചിപ്പിക്കലുകളുടെ നടുവിൽ നിന്നും വിളിയുടെ മേഖലയിലേക്കു കടന്നുവരുന്ന ഏവനും സ്വാഭാവികമായി അഭിമുഖീകരിക്കുന്ന പ്രലോഭനങ്ങളാണ് അതിൽ എനിക്കെന്ത് ലഭിക്കും എന്ന ചിന്ത ഇതുചെയ്യുമ്പോൾ അത് എന്നെ സന്തോഷിപ്പിക്കുന്നതാകുമോ എന്നുള്ള അന്വേഷണവും, അതോടൊപ്പം വളരെകുറച്ചു ചെയ്തു വലിയവ വെട്ടിപ്പിടിക്കുവാനുള്ള ത്വരയും ദൈവവിളിയുടെ കടയ്ക്കൽ കോടാലിവെയ്ക്കുന്നു. ഈ ചിന്താ സരണികളെ സധൈര്യം മറികടക്കുവാൻ സ്നാപകൻ മാതൃകയായി നമുക്കു മുമ്പിലും നടക്കുന്നു ഇന്നും.

**വിളിയുടെ വിളനിലം**

വിളിയുടെ വിളനിലമായിരുന്നു തിരുകുടുംബം. തന്റെ ജനത്തെ കാലത്തിന്റെ തികവിൽ സന്ദർശിക്കുവാൻ ദൈവം തീരുമാനിച്ചപ്പോൾ അതിനു മാധ്യമമാകുവാൻ സവിശേഷമാംവിധം രൂപീകരിക്കപ്പെട്ട കുടുംബം. മാനുഷികമായ കാഴ്ചപ്പാടിൽ അസ്വാഭാവികതയുടെയും ആശങ്കയുടെയും മധ്യേയാണ് ആ കുടുംബം രൂപീകൃതമാവുക. സമാനതകൾ ഒരുപക്ഷേ എങ്ങും കാണാൻ കഴിയാത്ത സാഹചര്യത്തിലും വിശുദ്ധയൗസേപ്പിനോടുള്ള അറിയിപ്പ് മത്തായി ശ്ലീഹായും ദൈവമാതാവിനോടുള്ള സദ്വാർത്ത ലൂക്കാ സുവിശേഷകനും വിശദമായി നൽകുന്നു.

യഹൂദ പാരമ്പര്യമനുസരിച്ച് വിവാഹം കഴിക്കുവാൻ ആഗ്രഹിക്കുന്ന യുവതീയുവാക്കൾ പരസ്പരം സ്നേഹിക്കുവാൻ അനുവദിക്കുക ഏവരുടെ വിവാഹ നിശ്ചയത്തിനുശേഷമാണ്. ഇവിടെ പരസ്പരം വിവാഹ നിശ്ചയം കഴിഞ്ഞ യൗസേപ്പിനോടും മറിയത്തോടുമാണ് ദൈവത്തിന്റെ ഹിതം അറിയപ്പെടുക. വ്യക്തമായിരുന്നു സന്ദേശം.അവരുടെ സ്വപ്നങ്ങൾ ദൈവത്തിന്റെ സ്വപ്നങ്ങൾക്കായി വഴിമാറണം. അവരുടെ സങ്കല്പങ്ങൾ ദൈവീക പദ്ധതിയുടെ സാക്ഷാത്കാരത്തിനായി ഹോമിക്കപ്പെടണം. മറിയം പറഞ്ഞു ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്ക് എന്നിൽ നിറവേറട്ടെ.( ലൂക്കാ .1:38) യൗസേപ്പ് നിദ്രയിൽ നിന്നുണർന്ന് കർത്താവിന്റെ ദൂതൻ കല്പിച്ചതുപോലെ പ്രവർത്തിച്ചു. (മത്താ. 1:25) 'ഇതാ ഞങ്ങൾ' എന്നുള്ളതായിരുന്നു ദൈവഹിതത്തോടുള്ള അവരുടെ അടിസ്ഥാനമനോഭാവം. അവിടെ ആ പുതിയ കുടുംബം രൂപീകൃതമാകുന്നു.പ്രയാണം ആരംഭിക്കുന്നു.

പ്രാർത്ഥനയുടെയും അദ്ധ്വാനത്തിന്റെയും, പരസ്പര സാന്നിധ്യത്തിന്റെയും, ധാരണയുടെയും പങ്കുവയ്ക്കലിന്റെയും മാതൃകയായി തിരുക്കുടുംബം വാഴ്ത്തപ്പെടുന്നു. ചുടുകല്ലുവെട്ടിയെടുത്ത രണ്ടു കുഴികളായിരുന്നു അവരുടെ ഭവനം. തങ്ങളുടെ വിളിയിൽ വിശ്വസ്തരായി നിലകൊണ്ടതിനാൽ ലൗകീകമായ ഒന്നുംതന്നെ അവരെ അലട്ടിയില്ല. ദൈവീക പരപാലനയിൽ തങ്ങളെത്തന്നെ സമർപ്പിച്ചതിനാൽ ആർത്തിപൂണ്ട് ഒന്നിനുവേണ്ടിയും അലഞ്ഞില്ല. താരതമ്യപഠനങ്ങൾക്കു മുതിർന്ന് തങ്ങളുടെ ജീവിതത്തെ നരകതുല്യമാക്കിയുമില്ല. അതിനവരെ ശക്തരാക്കിയത് യേശുവിന്റെ സാന്നിദ്ധ്യം തന്നെയാണ്. യേശുവിനെ നോക്കിയായിരുന്നു അവരുടെ ജീവിതം. യേശു മാത്രമായിരുന്നു അവരുടെ ജീവിതം.

മാതാപിതാക്കളുടെ ദൈവവിളിയുടെ അടിസ്ഥാന ഘടകം തന്നെയാണ് തിരുക്കുടുംബം നമ്മെ പഠിപ്പിക്കുന്നത്. വിവാഹമെന്ന കൂദാശ അർത്ഥമാക്കുന്നതും ദമ്പതികളുടെ നന്മയും കുഞ്ഞുങ്ങളുടെ ആവിർഭാവവും വളർച്ചയും തന്നെയാണ്. ഒരുപക്ഷേ ലൗകീക കാഴ്ചപ്പാടുകളും സുഖലോലുപതകളും കുടുംബങ്ങളുടെ പവിത്രമായ മേഖലകളിലേക്ക്കടന്നു കയറുന്നതായിവേദനയോടെ മനസ്സിലാക്കുന്നു. കുഞ്ഞുങ്ങൾ ക്ഷണിക്കപ്പെടാതെ കയറിവരുന്നവരായി,രസം കൊച്ചികളായി,ശല്യങ്ങളായി സാധ്യതകളായി വീക്ഷിക്കപ്പെടുന്നു. മാതാപിതാക്കളുടെ ഉദ്ദേശനിവർത്തിക്കായി വലിച്ചു നീട്ടപ്പെടുന്നു പലപ്പോഴുംഅവരുടെജീവിതം. ശൈശവത്തെ ആഘോഷിക്കുവാനോ,ബാല്യത്തെ ആസ്വദിക്കുവാനോ, യൗവനത്തെ ഉദാത്തമായിസ്വീകരിക്കുവാനോ കഴിയാതെ വിവിധ ഭാരങ്ങളാൽ, സമ്മർദ്ദങ്ങളാൽ അവർ വലയുന്നു. ആയിത്തീരുന്നതിന്റെ സ്വാഭാവികതയും നൈസർഗ്ഗികതയും കാറ്റിൽ പറത്തി ആക്കിത്തീർക്കപ്പെടുന്ന ത്വരയുടെ തടവിലാണവർ പലപ്പോഴും.

ഇതല്ല തിരുക്കുടുംബത്തിൽ നിന്നും പഠിക്കുക.ബാലനായ യേശുവും സ്വന്തം മാതാപിതാക്കളിൽ നിന്നും ഇതല്ല പഠിച്ചത്. മാതാപിതാക്കളുടെ ത്യാഗം യേശുവിനെയും സ്വാധീനിച്ചു.തീർച്ച.അവരുടെ വിശ്വാസവും രക്ഷാകരപദ്ധതികളെപറ്റിള്ള അറിവും ദൈവത്തോടും ദൈവീക കാര്യങ്ങളോടും ദൈവാലയത്തോടുമുള്ള പ്രതിപത്തിയും യേശു തന്റെ ജീവിതത്തിലും സ്വാംശീകരിച്ചുവെന്നുള്ളതിന്റെ മകുടോദാഹരണമാണ് പന്ത്രണ്ടാമത്തെ വയസ്സിൽ അവൻ ദേവാലയത്തിൽ പ്രകടിപ്പിച്ചത്. കുടുംബങ്ങൾ ഇന്ന് നേരിടുന്ന ദശാസന്ധികളിൽ തിരുകുടുംബം വഴികാട്ടിയാവുന്നു. വിളിയുടെ പൂർണ്ണതയായ യേശുവിനെ നമുക്കു സമ്മാനിക്കാൻ ദൈവം വിളിച്ചു വേർതിരിച്ച ആ കുടുംബം നമ്മുടെ കുടുംബങ്ങളെസ്നേഹത്തിന്റെ ഭവനങ്ങളാകുവാനും, വിശ്വാസത്തിന്റെ പഠിപ്പുരകളാവാനും ജീവന്റെ ശ്രീകോവിലുകളുമാകുവാൻ നിരന്തരം ക്ഷണിക്കുന്നു.

**വിളിയുടെ നിർണ്ണയകത: യേശുക്രിസ്തു**

വചനം മാംസമായി നമ്മുടെ ഇടയിൽ കൂടാരമടിച്ചു വസിച്ചപ്പോൾ (യോഹ. 1:14) വിളിയുടെ വഴിത്താരകളിൽ മാനവകുലം മറ്റൊരു പ്രമുഖ പടിവാതിൽ കടക്കുകയായിരുന്നു. സർവ്വശക്തനായ ദൈവത്തിന്റെ അതിരുകളില്ലാത്ത, ത്യാഗോജ്ജ്വലമായ,ക്ഷമിക്കുന്ന, വ്യക്തിഗതമായ സ്നേഹം വഴിഞ്ഞൊഴുകിയ ഇടമായിരുന്നു ആ പുൽക്കൂ

ട്. ജനനത്തിൽ തന്നെ തന്റെ സന്ദേശം വ്യക്തമായിരുന്നു. തിരുപ്പിറവിയുടെ സന്തോഷം ആദ്യമായി നുകരുവാൻ വിളിക്കപ്പെടുക പ്രാന്തപ്രദേശങ്ങളിൽ പാർശ്വവൽക്കരിക്കപ്പെട്ടു കഴിഞ്ഞ അടിടയരാണ്. അതുപോലെ അന്നു രാത്രിയിൽ നടന്ന മറ്റൊരത്ഭുതം ഉദിച്ചുയർന്ന നക്ഷത്രമാണ്. പൗരസ്ത്യ ജ്ഞാനികളെ അറിവിന്റെ, മോചനത്തിന്റെ, രക്ഷയുടെ, കേദാരത്തിലെത്തിച്ച താരകം. പുൽത്തൊട്ടിയിൽ ശാന്തമായി കിടന്നു തന്റെ കരങ്ങളെ വശങ്ങളിലേക്കുയർത്തി അവൻ ഏവരെയും തന്നിലേക്കു ക്ഷണിച്ചു. അതുപോലെ വിരിക്കപ്പെട്ട കരങ്ങളിലൂടെ തന്റെ അടുക്കലേക്കു ക്ഷണിക്കപ്പെട്ടവർക്കായി അപേക്ഷകളും യാചനകളും സമർപ്പിക്കുന്നു. പൗരോഹിത്യ ധർമ്മാനുഷ്ഠാനം അതുതന്നെയാണ് പുൽക്കൂട്ടിൽ നടക്കുക. അതുപോലെ തന്റെവിളി തന്റെ സാന്നിദ്ധ്യം ലോകത്തിനു മുഴുവൻ നൽകപ്പെടുന്ന സമ്മാനമാണെന്ന പ്രഖ്യാപനവുമായിരുന്നു അത്.

അവതീർണ്ണവചനം എന്തിനു കല്ലടാവിൽ അവതരിച്ചുവെന്ന ചോദ്യം പ്രസക്തമാണ്. വിളിയുടെ പ്രത്യുത്തരത്തിനു ഭൗതീകമായ സാഹചര്യങ്ങളും ചുറ്റുവട്ടങ്ങളും അടിസ്ഥാന സൗകര്യങ്ങളും അധികം ആവശ്യമല്ലായെന്ന് അതു നമ്മെ പഠിപ്പിക്കുന്നു. തന്നെത്തന്നെ ശ്യൂന്യനാക്കിയ യേശു തന്നെയാണ് ദൈവവിളിയുടെ അടിസ്ഥാന ശിലകളിലൊന്നായ ദാരിദ്രത്തിന്റെ ഉദാത്ത മാതൃക. ദാരിദ്ര്യം ഭൗതികതയുടെ ത്യജിക്കൽ മാത്രമല്ല പിന്നെയോ ആ ജീവിതശൈലിയാണെന്നു യേശു നമ്മെ ഓർമ്മിപ്പിക്കുന്നു. ദൈവപരിപാലനയിൽ ആശ്രയിക്കുന്ന ജീവിതശൈലി. ദൈവത്താൽ നിറയുന്നതിനായി സ്വയം ശ്യൂന്യമാകുന്ന അവസ്ഥ. കല്ലടാവിൽ ജനിച്ച് അലഞ്ഞു നടന്ന് ദൈവരാജ്യം പ്രഘോഷിച്ച് തലചായ്ക്കാനിടമില്ലാതെ മരിച്ച് ആർക്കോവേണ്ടി നിർമ്മിക്കപ്പെട്ട കല്ലറയിൽ അടക്കംചെയ്യപ്പെട്ട ഗുരുനാഥനോടു താദാത്മ്യം പ്രാപിക്കുന്ന ബലിവേദി.

യേശുവിന്റെ രഹസ്യജീവിതത്തെക്കുറിച്ച് വലുതായൊന്നും സുവിശേഷങ്ങളിലോ പാരമ്പര്യങ്ങളിലോ നാം കാണുന്നില്ല. തന്റെ മാതാപിതാക്കൾ തന്നെ ദേവാലയത്തിൽ കണ്ടെത്തിയതിനുശേഷംതാൻ അവർക്കു വിധേയനായി ജീവിച്ചുവെന്ന് ലൂക്കാ സുവിശേഷകൻ സാക്ഷിക്കുന്നു. വിളിയുടെ മറ്റൊരാണിക്കല്ലാണ് അനുസരണം. ദൈവഹിതത്തിനായി തന്നെ തന്നെ ഒരുക്കി നിർത്തുന്ന ജീവിതശൈലി ഒരുപക്ഷേ സംഭവ ബഹുലവും രക്ഷാകരവുമായ തന്റെ പരസ്യജീവിതത്തിനായി സമർപ്പിച്ചിരിക്കണം ഈ കാലയളവിൽ. ശിഷ്യത്വത്തിന്റെ അടിസ്ഥാനപ്രമാണമാണ് പരിശീലനം.സ്വയം അതിനു വിധേയമാക്കുന്നതിലൂടെ പരിശീലനത്തിന്റെ മാഹാത്മ്യവും അനുസരണത്തിന്റെ ആവശ്യകതയും യേശു ഉയർത്തിക്കാട്ടുന്നു.

തന്റെ പരസ്യജീവിതത്തിന്റെ സ്വർഗ്ഗീയ സ്ഥിരീകരണമായിരുന്നു യേശുവിന്റെ മാമോദീസ. സ്വർഗ്ഗം ചായിച്ചിറങ്ങി പ്രാവിന്റെ രൂപത്തിൽ ആത്മാവു ആവസിക്കുന്നു. പിതാവിന്റെ സ്വരമുയരുന്നു. ഇവനെന്റെ പ്രിയപുത്രനാകുന്നു. ഇവനെ ശ്രവിക്കുവിൻ. സ്വർഗ്ഗം കനിഞ്ഞരുളുന്ന സ്ഥിരീകരണം വിളിയുടെ പൂർണ്ണതക്കാവശ്യമാണെന്നു ഇതു മനസ്സിലാക്കി തരുന്നു. എന്റെ പിതാവിനാൽ ആകൃഷ്ടരാകാതെ ആരുംതന്നെ തന്റെയടുക്കലേക്ക് എത്തുന്നില്ലെന്ന് യേശു തന്നെ നമ്മെ ഓർമ്മിപ്പിക്കുന്നു. വിളിയിലെ സ്ഥിരീകരണം യേശുവിനെ നയിക്കുക മരുഭൂമിയുടെ അനുഭവത്തിലേക്കും പിശാചിന്റെ പരീക്ഷണത്തിലേക്കുമാണ്. തന്നിലേക്കു തന്നെ ഉൾവലിഞ്ഞു തന്റെ ശക്തിയിൽ തന്നെ ആശ്രയിക്കുവാൻ പ്രേരിപ്പിക്കുന്ന ആദ്യ പ്രലോഭനത്തേയും, അനുകരണത്തിൽ നിന്നും അനുഗമനത്തിൽ നിന്നും സാക്ഷ്യത്തിൽ നിന്നും ലഭിക്കുന്ന ശക്തിയെ സ്വന്തം സംരക്ഷണത്തിനുള്ള മറയായി തെറ്റിദ്ധരിച്ച് ദൈവീക സംരക്ഷണകവചത്തെപ്പോലും അപകടത്തിലാക്കുന്ന രണ്ടാമത്തെ പ്രലോഭനത്തേയും മിഥ്യാധാരണകൾക്കു പിന്നാലെ പാഞ്ഞു ദൈവീക വിളിയെയും അതുൾക്കൊള്ളുന്ന ജീവിതബോധനത്തേയും അപകടത്തിലാക്കുന്ന മൂന്നാമത്തെ പ്രലോഭനത്തേയും ദൈവകൃപയുടെ നിറവിൽ യേശു അതിജീവിക്കുന്നു. നമ്മോടൊപ്പം സഹതപിക്കുവാൻ കഴിയാത്ത ശ്രേഷ്ഠാചാര്യനല്ല നമുക്കുള്ളത് എന്ന പൗലോസ് അപ്പസ്തോലൻ നമ്മെ ഓർമ്മിപ്പിക്കുന്നത് ഇത്തരുണത്തിൽ പ്രസക്തമാണ്. പ്രലോഭനങ്ങൾ വിളിയുടെ ഭാഗം തന്നെയാണെന്നു അറിയാവുന്ന അവിടുന്ന് നമ്മെ ഓർമ്മിപ്പിക്കുന്നു. പ്രലോഭനത്തിൽ ഉൾപ്പെടാതിരിക്കുവാൻ ഉണർന്നിരുന്നു പ്രാർത്ഥിക്കുവിൻ. താൻ പ്രാത്ഥിച്ചു വളർന്നു വളർന്നതായ സിനഗോഗിൽ തന്റെ പരസ്യജീവിതം ഔദ്യോഗികമായി ആരംഭിച്ചതിന്റെ തുടക്കത്തിൽ തന്നെ തന്നോടൊപ്പം ആയിരിക്കുവാനും സുവിശേഷം പ്രസംഗിക്കുവാൻ അയക്കപ്പെടുവാനും പിശാചുക്കളെ ബഹിഷ്ക്കരിക്കുന്നതിന് അധികാരം നൽകുന്നതിനുമായി അവൻ അപ്പസ്തോലന്മാരെ തെരഞ്ഞെടുക്കുന്നു. തനിഷ്ടമുള്ളവരെ അടുത്തേക്കു വിളിച്ചുവെന്നാണ് സുവിശേഷം സാക്ഷിക്കുക. വിളി തന്റെ ദാനമാണെന്ന് അവിടുന്ന് പ്രഖ്യാപിക്കുന്ന മറ്റൊരു നിമിഷം.

ദൈവവിളിയുടെ ഉദാത്ത അർത്ഥങ്ങൾ വിശദമാക്കുന്ന അനേക മുഹൂർത്തങ്ങൾ നിറഞ്ഞതാണ് യേശുവിന്റെ പരസ്യ ജീവിതം. പാപത്തിൽ പിടിക്കപ്പെട്ട സ്ത്രീക്ക് ദൈവത്തിന്റെ കരുണയുടെ അനുഭവം പകർന്നു നൽകിയതും, തന്നെ കാണുവാൻ ആഗ്രഹിച്ച ചുങ്കക്കാരനെ അവന്റെ ഭവനത്തിൽ കടന്നുചെന്നു രക്ഷയുടെ തുറമുഖത്തേക്കു കൂട്ടികൊണ്ടുപോയതും, കുളക്കരയിൽ തനിക്കാരുമില്ലായെന്നു പരിതപിച്ച തളർവാതരോഗിക്കു താങ്ങായതും, അങ്ങക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കാൻ കഴിയുമെന്നു വിശ്വസിച്ച കുഷ്ഠരോഗിയെ ആശ്ലേഷിച്ച് അനുഗ്രഹിച്ച് കൂട്ടായ്മയിലേക്കു കൂട്ടിക്കൊണ്ടുവന്നതും, പിശാചിന്റെ സൈന്യം ആവസിച്ചവനെ സ്വതന്ത്രനാക്കിയതും, ജായിറോസിന്റെ മകളെ ഉയർപ്പിച്ച് താൻ മരണത്തിന്റെയും ജീവന്റെയും നാഥനെന്നു പ്രഖ്യാപിച്ചതും, അവയിൽ ചിലതു മാത്രം താൻ പ്രവർത്തിച്ച അടയാളങ്ങളും അത്ഭുതങ്ങളും താൻ പോരിമാ മനോഭാവത്തേയോ , പുത്രനടുത്തതായ അധികാരവകാവകാശങ്ങളുടെ സ്വതന്ത്രമായ വിനിയോഗമോ ആയിട്ടല്ല യേശുകണ്ടത്. പിന്നെയോ കർത്തൃനാമ മഹത്വത്തിനായി അവയെ സമർപ്പിക്കുകയാണ് പിതാവിന്റെ

മഹത്വത്തിനായി തന്നെതന്നെ സമർപ്പിച്ച ആ ഏകജാതൻ ചെയ്യുക. ലാസറിനെ മരിച്ചവരിൽ നിന്നുയർപ്പിക്കുമ്പോൾ പ്രകടമായ മനോഭാവവും മറ്റൊന്നല്ല.

തന്റെ പെസഹാ രഹസ്യങ്ങളിലൂടെയാണ് പുത്രൻ ,തന്നെ ഭരമേൽപ്പിച്ച വിളിയ്ക്കും ദൗത്യത്തിനും ആത്യന്തികമായ പ്രത്യുത്തരം നൽകുക. ഇഹലോകജീവിതത്തിലുടനീളം പിതാവിനോടു അതേ എന്നു പ്രത്യുത്തരിച്ച പുത്രൻ ആ രഹസ്യങ്ങളിലൂടെ മാനവകുലത്തിനു പിതാവിലേക്കുള്ള വഴിയും, സത്യവും ജീവനുമായി മാറുന്നു. രഹസ്യങ്ങൾ ആചരിച്ച ആ മാളികയിൽ താൻ ഒറ്റിക്കൊടുക്കപ്പെട്ട ആ രാത്രിയിൽ തന്റെ കൈകളിൽ അപ്പമെടുത്ത് അവിടുന്ന് അരുളിചെയ്തു. ഇതെന്റെ ശരീരമാകുന്നു. അതുപോലെ പാനപാത്രമെടുത്ത് പറഞ്ഞു ഇതെന്റെ രക്തമാകുന്നു. അപ്പത്തിന്റെ സാദൃശ്യത്തിലേക്ക് അവിടുന്ന് സന്നിവേശിപ്പിച്ചത് തന്നെ തന്നെയാണ്. അതുപോലെ ആ കാസായിലെ മിശ്രിതത്തിലേക്കു ഒഴുകിയിറങ്ങിയത് തന്റെ ജീവൻ തന്നെയും തന്റെ കടന്നുപോകലിന്റെ ആ രാത്രിയിൽ കൗദാശികമായി താൻ സ്ഥാപിച്ച കുർബ്ബാനയെന്ന കൂദാശക്ക് പരിചാരകനായി, പരികർമ്മികളായി, അവിടുന്ന ബലഹീനരായ ശിഷ്യന്മാരെ നിയമിക്കുന്നു, ഭരമേല്പിക്കുന്നു. അങ്ങനെ വിശുദ്ധകുർബ്ബാനയിൽ പുരോഹിതരായി അവർ ജനിക്കുകയും ചെയ്യുന്നു. പിറ്റേദിവസം രക്തംചിന്തിയുള്ള അർപ്പണത്തിലൂടെ അവയ്ക്കു സാംഗത്യം നൽകുകയും ഇന്നും നിരന്തരമായി കൗദാശികമായി സഭയിൽ അർപ്പിക്കപ്പെടുന്ന കുർബ്ബാനകളെ, ആവർത്തനങ്ങളോ, അനുകരണങ്ങളോ ആക്കാതെ അതുതന്നെയാക്കിമാറ്റുകയും ചെയ്തു. ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല. അവിടുന്ന് അവരെ സ്നേഹിച്ചു അവസാനംവരെ സ്നേഹിച്ചുവെന്നുള്ളതാണ് അവിടുത്തെ വിളിയുടെയും ദൗത്യത്തിന്റെയും സംഗ്രഹം. അതിന്റെ സുരഭിലമായ ആഘോഷമായിരുന്നു അവിടുത്തെ ബലി.

കുരിശിന്റെ ചുവട്ടിൽ അവിടുത്തെ പീഡകളെ സ്പർശിച്ചു നിൽക്കുമ്പോൾ കേൾക്കുന്ന ശബ്ദം ദൈവവിളിയുടെ മറ്റൊരു മേഖലയിലേയ്ക്കു നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു. എല്ലാം പൂർത്തിയായിരിക്കുന്നു. പരമപിതാവ് തന്നെ ഏല്പിച്ച വിളിയിലും ദൗത്യത്തിലും തന്റെ തജനതയ്ക്കായി ഇനിയും ഒന്നും തന്നെ ചെയ്തു തീർക്കുവാൻ അവശേഷിക്കുന്നില്ലായെന്നു മനസ്സിലാക്കിയ പുത്രൻ പിതാവിന്റെ കൈകളിൽ തന്റെ പ്രാണനെ സമർപ്പിക്കുന്നു. വിളിയുടെ സ്വാഭാവികമായ അന്ത്യം. ദൗത്യം പൂർത്തീകരിച്ച് വിളിച്ചവന്റെ ഹൃദയത്തിലേക്കുള്ള മടക്കം.

**ഉത്ഥിതൻ ജീവിക്കുന്നു: ഇന്നും വിളിക്കപ്പെടുന്നവരിലൂടെ**

ഉത്ഥിതനായ ക്രിസ്തു തന്റെ ശിഷ്യന്മാരെ അവരുടെ വിളിയിലും ദൗത്യത്തിലും ഉറപ്പിക്കുന്നതിനായി അവരോടൊപ്പം നാല്പതു ദിനരാത്രങ്ങൾ ചിലവഴിച്ചു. പ്രത്യക്ഷപ്പെടലുകളിലൂടെ, പ്രബോധനങ്ങളിലൂടെ, അപ്പംമുറിക്കലിലൂടെ, സ്നേഹഭോജനങ്ങളിലൂടെ അവരെ വിശ്വാസത്തിലും, സ്നേഹത്തിലും, പ്രത്യാശയിലും സ്ഥിരീകരിച്ചു. അവരുടെ ഭയവും ഭീതിയും ആശങ്കയും സംശയങ്ങളും ദൂരീകരിച്ചു. കൂട്ടായ്മയിൽ അവരെ ബലപ്പെടുത്തി.

പരമ പിതാവിന്റെ വലത്തുഭാഗത്തേക്കു ആരോഹണംചെയ്യുന്നതിനു മുമ്പ് അവൻ അവർ തന്റെ പ്രേഷിതദൗത്യം പകർന്നു നൽകുന്നു. (മത്താ. 28:18) അതോടൊപ്പം യുഗാന്ത്യത്തോളം അവരോടൊപ്പം ഉണ്ടാകുമെന്ന ഉറപ്പും. അവരുടെ നഗ്നമായ കണ്ണുകൾക്കു മുമ്പിലാണ്. അവൻ പ്രത്യക്ഷമായത്. ആ ആരോഹണം അവരുടെ ഹൃദയത്തിലേക്കുള്ള ആഴ്ന്നിറങ്ങലുമായിരുന്നു. ആഴത്തിലുള്ള ആ സ്പർശനം മാതാവിന്റെ മധ്യസ്ഥതയിലുള്ള ഒരു കാത്തിരുപ്പ് ധ്യാനത്തിലേക്കു അവരെ നയിച്ചു. അവരിലേക്കു അഗ്നിനാവിന്റെ സാദൃശ്യത്തിൽ ഇറങ്ങി വന്ന പരിശുദ്ധാത്മാവ്, പെന്തക്കുസ്തായുടെ അനുഭവത്തിലൂടെ സഭയുടെ ഉത്ഘാടനം സാധിതമാക്കുകയും അവരെ പുതിയ മനുഷ്യരാക്കുകയും ചെയ്തു. വിദ്യാവിഹീനരും ദോഷന്മാരുമായിരുന്ന മീൻപിടുത്തക്കാർ ലോകത്തിലെ തത്വജ്ഞാനികളെക്കാൾ ജ്ഞാനികളും സമർത്ഥരുമായി ഭേദപ്പെടുന്നു. ആത്മാവിന്റെ നിറവാണ് വിളിക്കപ്പെട്ടവന്റെ ശക്തിയെന്ന് വിളിച്ചറിയിക്കുന്നു പെന്തക്കുസ്താ.

അതുവരെയും അനുകരണത്തിലും ആഗമനത്തിലും മുന്നേറിയ അപ്പസ്തോലർ വിളിയുടെ മറ്റൊരു തലത്തിലേക്ക് സാക്ഷ്യത്തിന്റെ മേഖലകളിലേക്കു കടക്കുന്നു. അതുവരെയും ഭയന്നു ചുവരുകൾക്കുള്ളിൽ കഴിഞ്ഞിരുന്ന അവർ സധൈര്യം പുറത്തിറങ്ങി രക്ഷയുടെ സദ്വാർത്ഥ പ്രഘോഷിച്ചു. രക്ഷ പ്രാപിക്കുന്നവരുടെ എണ്ണം അനുദിനം വർദ്ധിച്ചു. യേശുവിനുവേണ്ടി സഹിക്കുന്നതിൽ അവർ സന്തോഷിച്ചു. വീരോചിതമായ സാക്ഷ്യവും വിശ്വാസ പ്രഘോഷണങ്ങളും ശക്തമായ കൂട്ടായ്മകൾക്കു രൂപം നൽകി. ദൈവജനരൂപീകരണവും, വിശ്വാസ പരിശീലനവും, പരിപാലനയും, കൂട്ടായ്മകളുടെ ആവിർഭാവവും വിളിയുടെ അപ്പസ്തോലിക ദൗത്യത്തിന്റെ ഭാഗം തന്നെയെന്ന് നടപടി പസ്തകം സാക്ഷിക്കുന്നു (അപ്പ. പ്രവർത്തനങ്ങൾ. 2:43–47).

കർത്താവിനുവേണ്ടി തടവുകാരനായിത്തീർന്ന പൗലോസപ്പസ്തോലന്റെ അപേക്ഷ ഇത്തരുണത്തിൽ പ്രസക്തമാണ്. നിങ്ങൾക്കു ലഭിച്ച വിളിക്കു യോഗ്യമായ ജീവിതം നയിക്കുവാൻ (എഫേ.4:1). ഈ ആഹ്വാനം തങ്ങളുടെ ജീവിതത്തിൽ തന്നെ പ്രാവർത്തികമാക്കിയവരായിരുന്നു അപ്പസ്തോലർ. തങ്ങളെ ഏല്പ്പിച്ച ദൈവവചനശുശ്രൂഷയിൽ ഉപേക്ഷകാണിച്ച് ഭക്ഷണമേശയിൽ ശുശ്രൂഷിക്കുന്നത് ഉചിതചമല്ലെന്നവർ കണ്ടു. ആ അവബോധം അവരിൽ ശക്തിപ്രാപിച്ചപ്പോൾ ഡീക്കന്മാരുടെ നിയമനത്തിലേക്കു എത്തിച്ചേരുന്നു. അപ്പസ്തോലരാകട്ടെ പ്രാർത്ഥനയിലും ദൈവ വചനശുശ്രൂഷയിലും നിരന്തരം വ്യാപരിച്ചു (അപ്പ.പ്രവർ. 6:1–7). ദൈവവിളികൾ കുറയുന്നുവെന്നൊരു ധാരണയോ, ഒരുപക്ഷേ മിഥ്യാധാരണയോ അന്നു സാധാരണയായി പടരുന്നു. അപ്പസ്തോലർ നമുക്കു ചിന്താവിഷയമായി നൽകുന്ന ഈ വലിയ പാഠം നാം ആഴത്തിൽ ഉൾക്കൊള്ളേണ്ടിയിരിക്കുന്നു.

ദൈവം വിളിക്കുന്നു അന്നും, ഇന്നും എന്നും. ആരെ, എന്തിന് എന്നും ധ്യാനാത്മകമായി നാം ചിന്തിക്കണം. പ്രേഷിത പ്രവർത്തനങ്ങൾക്കായി തങ്ങളെതന്നെ അധികമായി സമർപ്പിക്കുന്ന സമൂഹങ്ങൾക്കു ദൈവവിളികൾ താരതമ്യേനകുറയുന്നു. അതേപോലെ ആവൃതികൾക്കുള്ളിൽ ധ്യാനാത്മക ജീവിതം നയിക്കുന്നവരുടെ സമൂഹത്തിലേക്കു ധാരാളം യുവതീയുവാക്കൾ ആകർഷിക്കപ്പെടുന്നു. അനുധാവതയോടെ നാം ഒന്നിച്ചുചിന്തിക്കേണ്ട വിഷയം ഭാംഗ്യന്തരേണ്ട സൂചിതമായെന്നു മാത്രം.

സാക്ഷ്യത്തിന്റെ ജീവിതെ ക്രിസ്തു ശിഷ്യരെ ആനയിക്കുക വിളിയുടെ ഉത്തംഗശ്രേണിയിലേക്കാണ്. രക്തസാക്ഷിത്വം. യോഹന്നാൻ ശ്ലീഹാ ഒഴിച്ച് നമ്മുടെ കർത്താവിന്റെ ശിഷ്യന്മാരെല്ലാം അവനുവേണ്ടി രക്തസാക്ഷികളായി എന്നു നാമറിയുന്നു. തന്നെസ്നേഹിക്കുന്നവർക്ക് തന്നിലേക്ക് വിളിക്കപ്പെടുന്നവർക്ക് താൻ നൽകുന്ന അനുപമമായ മഹത്വം. അതാണ് രക്തസാക്ഷിത്വം. വിളിക്കുന്നവനോട് മരണത്തിൽപോലും കാട്ടുന്ന അചഞ്ചല വിശ്വസ്തത. ഉദാത്ത സ്നേഹത്തിന്റെ മകുടോദാഹരണം. ഈ അനുഗ്രഹം ഏവർക്കും ലഭിക്കണമെന്നില്ല. പൗലോസ് സൂചിപ്പിക്കുന്നു. നിന്നെ പ്രതി ഞങ്ങൾകൊലചെയ്യപ്പെടുന്നു. ഈ മനോഭാവം ഹൃദയത്തിൽ സൂക്ഷിച്ച് വിളിച്ചവനോടു വിശ്വസ്തത പുലർത്തുമ്പോൾ നാമോരോരുത്തരുംപ്രാപിക്കുന്നതും വിളിയുടെ പൂർണ്ണതയായ രക്തസാക്ഷിത്വത്തിന്റെ മകുടം തന്നെയാണ്.

വിളിയുടെ വ്യത്യസ്ത തലങ്ങളിലൂടെയുള്ള ഒരു ഓട്ടപ്രദിക്ഷിണത്തിലായിരുന്നു നാം ഇതുവരെയും. ആ തീർത്ഥാടനം അവസാനിക്കുമ്പാൾ സങ്കീർത്തകനിലൂടെ ദൈവം നമ്മോടാവശ്യപ്പെടുന്നു. ശാന്തമാകുക, ഞാൻ ദൈവമാണെന്നറിയുക(സങ്കീ. 46:10). ആ ശാന്തതയിൽ നാം അലിയുമ്പോൾ ദൈവം നമ്മോടു ചോദിക്കും. ഞാൻ ആരെ അയയ്ക്കും. ആരെനിയ്ക്കായ് പോകും. “ഇതാ ഞാൻ” എന്ന് ഏശയ്യായെപ്പോലെ, മാതാവിനെപ്പോലെ, നീതിമാനായ യൗസേപ്പിനെപ്പോലെ, നമ്മുടെ കർത്താവിനെപ്പോലെ, അപ്പസ്തോലന്മാരെപ്പോലെ, അവിടുത്തെ സ്നേഹിച്ച സകലരെയുംപോലെ നാമും ധന്യരാകും. നമ്മുടെ ജീവിതവും.

## ഉപകാരസ്മരണ



**ഒരു വിശ്വാസി**



**കർദ്ദിനാൾ ഷോൺ ബോൺ**
(വിയന്നാ അതിരൂപതയുടെ ആർച്ചുബിഷപ്പ്)

മാമ്മോദിസാ വഴി ലഭിച്ച ദൈവകൃപയാൽ നാമെല്ലാവരും ക്രിസ്ത്യാനികളാണ്. എന്നാൽ പൂർണ്ണമായ അർത്ഥത്തിൽ അങ്ങനെയാണോ എന്ന് വിലയിരുത്തണം. പൗരോഹിത്യാഭിഷേകം സ്വീകരിച്ചവരെല്ലാം പുരോഹിതരാണ്. എന്നാൽ അതിന്റെ പൂർണ്ണാർത്ഥത്തിൽ അങ്ങനെയാണോ എന്ന് നാം ചിന്തിക്കേണ്ടതായിട്ടുണ്ട്. ഈ ആന്തരിക സംഘർഷത്തിലാണ് നാമെല്ലാവരും ജീവിക്കുന്നത്. നാം ക്രിസ്ത്യാനികളായിരിക്കുന്നത് ദൈവകൃപയാലാണ്. ഞാൻ ഒരു ക്രിസ്ത്യാനിയായിരിക്കുന്നത് എന്റെ ബോധ്യങ്ങളുടെ കൂടി അടിസ്ഥാനത്തിലാണ്. ഏതൊരു പുരോഹിതന്റെയും പൗരോഹിത്യം ദൈവകൃപയുടെ അടിസ്ഥാനത്തിൽ നൽകപ്പെട്ടത് തന്നെയാണ്. ലോകത്തോട് സുവിശേഷം പ്രസംഗിക്കാൻ ആദ്യം നാമോരോരുത്തരും വ്യക്തിപരമായി സുവിശേഷവത്കരിക്കപ്പെടേണ്ടതായിട്ടുണ്ട്.






**സി. ശോഭ സി.എസ്സ്.എൻ**
(ചീഫ് എഡിറ്റർ അമ്മ മാസിക)

# സമർപ്പിതം



ജീവിക്കുന്നെങ്കിൽ നല്ലൊരു കാരണത്തിനുവേണ്ടിയായിരിക്കണം എന്നൊരു തോന്നലിലാണ് കൗമാരത്തിൽത്തന്നെ സന്ന്യാസത്തിലേക്ക് ഇറങ്ങിത്തിരിച്ചത്. അതൊരു ശരിയായ തീരുമാനമായിരുന്നു എന്ന് ഏതാണ്ട് മുപ്പ തു വർഷം തികയുമ്പോഴും തോന്നുന്നുണ്ട്. അന്ന് ഈ ജീവിതത്തെക്കുറിച്ച് ശരിയായ ധാരണയൊന്നുമുണ്ടായിരുന്നില്ല എന്നതു നേരുതന്നെ. എങ്കിലും റൂമി പാടുന്നതുപോലെ ഒരനുഭവമാണ്. 'ഒരിക്കൽ അവിടുത്തെ അരുവിയിൽനിന്ന് ഒരിത്തിരി ഞാൻ കോരിക്കുടിച്ചു. പിന്നെ ആ ഒഴുക്ക് ഇപ്പോഴും എന്നെ വഹിച്ചുകൊണ്ടുപോകുന്നു'. അവിടുത്തേക്ക് ഇഷ്ടമുള്ളിടത്തേക്ക്.

ഓരോരുത്തരും ഈ ജീവിതക്രമത്തിലേക്ക് പ്രവേശിക്കുന്നതിനു കാരണങ്ങൾ പലതാണ്. ചിലരുടെ കാര്യത്തിലതു ഈ സൂഫി ഗുരുവിന്റെ കാര്യത്തിലെന്നതുപോലെയാകാം.. മിസ്റ്റിക്കാണീ മനുഷ്യൻ. ഒരു റൊട്ടിക്കടയിലെ സഹായിയായിരുന്നു പണ്ടയാൾ. ഒരിക്കൽ റൊട്ടിവില്പനയ്ക്കിടയിൽ അയാൾ അസാധാരണ സൗന്ദര്യമുള്ള ഒരു പെൺകുട്ടിയെ കാണാനിടയാകുന്നു. പിന്നീട് ആ പെൺകുട്ടിയെ മറക്കാനയാൾക്കു കഴിയുന്നില്ല. അവളെ സ്വന്തമാക്കാൻ അയാൾ തീവ്രമായി ആഗ്രഹിച്ചു. എന്നാൽ, വിവാഹ നിശ്ചയം കഴിഞ്ഞ പെൺകുട്ടിയാണവളെന്ന് അയാളറിഞ്ഞു. പിന്നെ അയാൾ ഒരു കഠിനതീരുമാനത്തിലേക്കു നീങ്ങുകയാണ്. ആ നാട്ടിൽ ഇങ്ങനെയൊരു പതിവുണ്ടായിരുന്നു. ഒരു വിശുദ്ധന്റെ സമാധിയിൽ 40 ദിവസം ഉപവസിച്ചു പ്രാർത്ഥിച്ചാൽ ഏതു കാര്യവും സാധിക്കും. അങ്ങനെ അയാൾ നാല്പതുദിവസം പട്ടിണി കിടക്കുകയാണ്. ഒടുവിൽ ദൈവത്തിന്റെ ദൂതുമായി ഗബ്രിയേൽ മാലാഖ ഇയാളെ തേടിയെത്തുന്നു. എന്താണു വേണ്ടതെന്നു ചോദിക്കുമ്പോൾ ആ മാലാഖയുടെ സൗന്ദര്യം കണ്ട് ഒന്നും ചോദിക്കാനാകാതെ അയാൾ അമ്പരന്നു നില്ക്കുകയാണ്. ദൈവത്തിന്റെ ദൂതന് ഇത്രയും അഴകുണ്ടെങ്കിൽ ദൈവം എത്ര അഴകുള്ളയാളായിരിക്കും എന്നയാൾ വിസ്മയിച്ചു. അതോടെ ഭൂമിയിലെ സൗ ന്ദര്യം അയാൾ മറന്നുപോയി. പിന്നെ അയാൾ ഉന്മാദിയെപ്പോലെ ദൈവത്തിന്റെ പുറകെയായി. പതിനാറാം നൂറ്റാണ്ടിൽ ഡോണ ഇസബെൽ രാജ്ഞിയുടെ സൗന്ദര്യത്തെ ആരാധിച്ചിരുന്ന ഒരു ചെറുപ്പക്കാരനായിരുന്നു ഫ്രാൻസിസ് ബോർജിയ. എന്നാൽ, രാജ്ഞിയുടെ മരണശേഷം അഴുകിത്തുടങ്ങിയ ആ മൃതശരീരം കാണാനിടയായതാണ് ആ ചെറുപ്പക്കാരന്റെ ജീവിതത്തെ മാറ്റി മറിച്ചത്. പിന്നീടയാൾ വീടുവിട്ടിറങ്ങി. ഒടുവിൽ ഒരു മഹാ വിശുദ്ധനായി. എന്തൊക്കെയായാലും സമാനമായ ചില തിരിച്ചറിവുകൾ ഇല്ലാതെ ആരും അസാധാരണമായ ഈ ജീവിതരീതി പിൻതുടരുന്നില്ല. ആ ഒരനുഭവത്തിനുശേഷം ബാക്കിയുള്ളതൊക്കെ നിസ്സാരമായി അയാൾക്കനുഭവപ്പെടുകയാണ്. ക്രിസ്തു പറയുന്ന നിധി കണ്ടെത്തിയവർ. അല്ലെങ്കിൽ വിലയേറിയ രത്നത്തിനുവേണ്ടി തനിക്കുള്ള

തെല്ലാം വില്ക്കുന്നവർ. പൗലോശ്ലീഹായൊക്കെ പറയുന്നത് ക്രിസ്തുവിനെപ്രതി സകലതും ഞാൻ ഉച്ഛിഷ്ടം പോലെ കണക്കാക്കുന്നുവെന്നാണ്.

ആരംഭത്തിൽ ഈ തിരിച്ചറിവുകൾക്ക് അത്ര വ്യക്ത തയോ ആഴമോ ഉണ്ടാവണമെന്നില്ല. എന്നാലും തീരെ ചെറിയ പ്രായത്തിൽ ജീവിതത്തെ അടിമുടി ബാധിക്കുന്ന ഒരു തീരുമാനമെടുക്കാൻ ഇവരെ പ്രേരിപ്പിക്കുന്ന ആ അജ്ഞാതകരങ്ങളെ നിഷേധിക്കാൻ ആർക്കു കഴിയും? ക്രിസ്തു ഒരാളെ വശീകരിച്ചുകഴിഞ്ഞാൽ പിന്നെ ആ ചര ണങ്ങളിൽ തങ്ങളെത്തന്നെ അർപ്പിക്കാതെ വയ്യ. കുടുംബ ജീവിതം അസാദ്ധ്യം എന്ന ഒരവസ്ഥയിൽ അയാൾ എത്തി ച്ചേരുകയാണ്. അതോടെ അയാളുടെ കുടുംബം ലോക ത്തോളം വലുതാകുകയാണ്.

പഴയനിയമത്തോളം എത്തിനില്ക്കുന്ന വേരുകളുണ്ട് സന്ന്യാസത്തിന്. ദൈവമെന്ന ഏകബിന്ദുവിലേക്ക് ഹൃദ യത്തെ ഏകാഗ്രമാക്കി ജീവിച്ച മ നുഷ്യർ എല്ലാക്കാലത്തു മുണ്ടായിരു ന്നു. എങ്കിലും ക്രിസ്തുവിനുശേഷമാ ണ് അതു കുറെക്കൂടി ഭംഗിയുള്ള ജീവിതക്രമമായി മാറിയത്.

അവിടുത്തെ അനുശാസനങ്ങളെ കുറച്ചുകൂടി ഗൗര വത്തിലെടുത്തു ജീവിച്ചുകൊള്ളാമെന്ന് തങ്ങളെത്തന്നെ ബാധ്യതപ്പെടുത്തുന്നവരാണവർ. ക്രിസ്തു തന്റെ അനുയാ യികളിൽ ചിലരോടു പുലർത്തിയ പ്രത്യേകമായ മമതയാണു സന്ന്യാസത്തിന്റെ സുവിശേഷാത്മകമായ അടിസ്ഥാനം എന്നു വേണമെങ്കിൽ പറയാം. വെളിപാടുപുസ്തകത്തിന്റെ ഭാഷയിൽ കുഞ്ഞാടി നെ അതു പോകുന്നിടത്തെല്ലാം അനു ഗമിക്കുന്നവരാണവർ. ക്രിസ്തു അങ്ങനെ തന്റെ സ്നേഹ ത്താൽ കീഴ്പ്പെടുത്തിക്കളഞ്ഞ മനുഷ്യരുടെ എണ്ണം അനേ കമാണ്. ആർക്കും സ്വയമായി അങ്ങനെയൊരു തീരുമാന മെടുക്കാൻ സാധിക്കില്ല. അവൻ തനിക്ക് ഇഷ്ടമുള്ളവരെ തന്റെ അടുക്കലേക്കു വിളിച്ചു എന്ന വരി നല്കുന്ന സൂചന യതാണ്.

ശരിക്കും എവിടെയാണ് തിരുസഭയിൽ സന്ന്യസ്തരുടെ സ്ഥാനം? ക്രൈസ്തവജീവിതത്തിന്റെ ആന്തരികസ്വഭാവത്തെ വെളിപ്പെടുത്തുന്ന സമർപ്പിതജീവിതം സഭയുടെ ഹൃദയ ത്തിൽത്തന്നെയുള്ള ഒന്നാണെന്ന് വി. ജോൺ പോൾ രണ്ടാ മൻ വിലയിരുത്തുന്നു (സമർ പ്പിതജീവിതം 3). നിത്യതയു മായി ബന്ധപ്പെടുത്തിമാത്രം ചിന്തിക്കുമ്പോൾ പ്രസക്തിയുള്ള ജീവിതക്രമമാണ് സ ന്ന്യാസം. ദൈവരാജ്യത്തിന്റെ കാണ പ്പെടുന്ന അടയാളങ്ങൾ എന്നാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ സമർ പ്പിതരെ വിശേഷിപ്പിക്കുന്നത്. അതുകൊ ണ്ടുതന്നെ സ്നേഹവും ആനന്ദവും വക്കോളം നിറഞ്ഞുനില്ക്കേണ്ട ഇട ങ്ങളായിരിക്കണം സന്ന്യാസഭവന ങ്ങൾ.

മറ്റേതൊരു കാര്യത്തിലുമു പരി സ്നേഹത്തിന്റെ ഒരു പരിശീ ലനക്കളരിയാണു സന്ന്യാസഭവന ങ്ങൾ. സന്ന്യാസത്തിൽ ഒരാളെടു ക്കുന്ന വ്രതങ്ങൾ പോലും സ്നേഹത്തിന്റെ ആഴങ്ങളിലേക്ക് അയാളെ കൂട്ടിക്കൊണ്ടുപോകാൻ സഹായിക്കുന്നതാണ്. അല്ലാതെ ഓരോരോ കാര്യങ്ങൾ നിരാകരിക്കുന്നതല്ല. സ്നേഹവും ആദരവുമില്ലാതെ അനുസരിക്കാൻ പറ്റുമോ. ഉദാത്തമായ സ്നേഹമാണ് ബ്രഹ്മചര്യത്തിന് ഒരാളെ പ്രാപ്തമാക്കുന്നത്. അവിടെ സ്നേഹം കുറേക്കൂടി വിശാ ലമാകുന്നു. ആരും ഇനി അയാൾക്ക് അന്യനല്ല. ദാരിദ്ര്യമാ കട്ടെ സാധാരണ മനുഷ്യരോടൊപ്പം നില്ക്കാനുള്ള അനു ഭാവവും.

എപ്പോഴാണ് സമർപ്പിത ജീവിതത്തിലേക്കുള്ള വിത്ത് ഒരാളിൽ വീഴുന്നത് എന്നറിയില്ല. എങ്കിലും ദൈവമാണാ വിതക്കാരൻ. എല്ലാ വിത്തുകളും മുളപൊട്ടി വളർന്ന് കതി രാകുന്നില്ല എന്നൊരു സങ്കടം ദൈവത്തിനുണ്ടാകും. ഒരു കുഞ്ഞ് വളർന്ന് പെട്ടെന്നൊരുനാൾ എടുക്കുന്ന തീരുമാ നമല്ല ദൈവവിളി. ഒരു വിത്തു മുളപൊട്ടാനൊരു പരിസരം ഒരുക്കി ക്കൊടുക്കുന്നതുപോലെ ദൈവവിളിക്ക് അനുകൂല മായ പരിസരം വീട്ടിൽ നിശ്ചയമായും ഉണ്ടായിരിക്കണം. കൃത്യമായി പറഞ്ഞാൽ കുഞ്ഞ് ഉദരത്തിൽ ഉരുവാകുന്ന നിമിഷം മുതലേ ആ ശ്രദ്ധ വേണം. മറിയമാണ് ഏറ്റവും നല്ല ഉദാഹരണം. തന്റെയുള്ളിൽ ഒരു കുഞ്ഞ് രൂപപ്പെടുന്നു എന്നറിഞ്ഞ നിമിഷം അവൾ ദൈവത്തെ സ്തുതിച്ചു പാടു കയാണ്. എത്ര അപകടംപിടിച്ച ഒരവസ്ഥയിലാണ് അപ്പോൾ താനെന്ന് അവൾ ചിന്തിക്കുന്നേയില്ല. തീർച്ചയായും കുഞ്ഞു പിറക്കുന്നതുവരെയുള്ള ദിനങ്ങളും മേരിക്കു പ്രാർത്ഥനാ ദിനങ്ങൾ തന്നെയായിരുന്നിരിക്കണം. കുഞ്ഞു ജനിച്ചിട്ട് ദേവാലയമാണ് ആദ്യം കാണുന്ന പുറം ലോകം. അതവ രുടെ ഇടയിലെ ഒരു ശീലമായിരുന്നു. ഓരേ കുഞ്ഞും ആത്യ ന്തികമായി ദൈവത്തിന്റേതാണെന്ന് ഓർമ്മിപ്പിക്കാൻ നാല്പതാം ദിനം അവർ കുഞ്ഞിനെ ദേവാലയത്തിൽ സമർപ്പിക്കുന്നു. (ഫെബ്രുവരി രണ്ടിനാണ് ആ തിരുനാൾ. അന്ന് മക്കളെ ഒരിക്കൽക്കൂടി ദൈവത്തിനു സമർപ്പിക്കാൻ മറക്കരുത്.)

നമ്മുടെ കാലത്തിലുമുണ്ട് അങ്ങനെയൊരുരീതി. ദേവാലയം തന്നെ മിക്കവാറും കുഞ്ഞുങ്ങളുടെ ആദ്യത്തെ പുറംലോകകാഴ്ച. മാമ്മോദീസ! എന്നാൽ, അവർ ആത്യ ന്തികമായി ദൈവത്തിന്റേതാണെന്ന മട്ടിൽ എത്ര കുഞ്ഞു ങ്ങൾ വളർത്തപ്പെടുന്നുണ്ട്. യേശുവിന് ആ ഭാഗ്യമുണ്ടായി. അവന്റെ അമ്മ അക്ഷരാർത്ഥത്തിൽ തന്നെ അവൻ ദൈവ ത്തിന്റേതാണെന്ന മട്ടിൽ വളർത്തി. കുഞ്ഞുപ്രാ യത്തിൽത്തന്നെ വേദപുസ്തകവുമായി അവന് അടുത്ത് പരിചയം ലഭിച്ചു. ഇല്ലെങ്കിൽ പന്ത്രണ്ടാം വയസിൽ ആ കുട്ടിക്ക് എങ്ങനെ മുതിർന്നവരുമായി തർക്കത്തിലേർപ്പെ



ടാൻ കഴിഞ്ഞു. കുട്ടി ജ്ഞാനത്തിലും പ്രായത്തിലും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിലും വളർന്നു വന്നു എന്നാണ് അവന്റെ ജീവിതത്തെ സുവിശേഷകർ സംഗ്രഹിക്കുന്നത്. ആ സമർപ്പണത്തിന്റെ ഓർമയാകണം മകനെ ലോകത്തിനു വിട്ടുകൊടുക്കാനാൻ അമ്മയെ ബലപ്പെടുത്തിയത്. നോക്കൂ, ക്രിസ്തുവിനെപ്പോലെ ഒരു മകനെ ലോകത്തിനു നല്കാൻ മറ്റൊരമ്മയ്ക്കും കഴിഞ്ഞിട്ടില്ല. നല്ല അ ച്ചനെയും നല്ല സിസ്റ്ററെയും വേണമെന്നാഗ്രഹിക്കുന്നവർ മറന്നുപേകുന്നതിതാണെന്നു തോന്നുന്നു. വീട്ടിൽ വച്ചു രൂപപ്പെട്ട സ്വഭാവത്തിൽ നിന്നു കാര്യമായ വ്യതിയാനമൊന്നും പിന്നീടുള്ള പരിശീലനം വഴി സംഭവിക്കുന്നില്ല.

സമർപ്പിതരെ നോക്കി എല്ലാ കാലത്തെയും ആളുകൾ ചോദിക്കുന്ന ഒരു ചോദ്യമുണ്ട്. എന്തിനാണ് നിങ്ങളിങ്ങനെ ഇവിടെ? നിങ്ങൾ എന്തിനാണു മനുഷ്യനായിരിക്കുന്നത് എന്നതുപോലുള്ള ചോദ്യമാണത്. ക്രിസ്തുവിന്റെ പാദങ്ങളിൽ വിലയേറിയ സുഗന്ധതൈലം ഉടച്ചഭിഷേകം ചെയ്ത മറിയമാണ് ഇതിനുള്ള ഒരുത്തരം. അപ്പോൾ തൈലത്തിന്റെ പരിമളം കൊണ്ട് വീടുമുഴുവൻ നിറഞ്ഞുവെന്ന് സുവിശേഷകൻ മറക്കാതെ രേഖപ്പെടുത്തിയിരിക്കുന്നു. ദരിദ്രരെ ഓർമ്മിപ്പിച്ചുകൊണ്ട് അവളുടെ പ്രവൃത്തിയെ ധൂർത്തായി വ്യാഖ്യാനിക്കുന്ന യൂദാസിനോട് ഈശോ പറഞ്ഞ മറുപടിയാണു ശ്രദ്ധിക്കേണ്ടത്.- അവളെ തടയേണ്ട. ക്രിസ്തുവിനുവേണ്ടി ഒരാൾ തന്റെ ജീവിതം ആചരണങ്ങളിൽ അർപ്പിക്കാൻ തീരുമാനിക്കുമ്പോൾ അവിടുന്നു നല്കുന്ന ഉത്തരം അതാണ്- അവളെ തടയേണ്ട. ഒട്ടും നീക്കിവയ്ക്കാതെ അങ്ങനെ ഒഴിക്കപ്പെടുന്ന ഒരു ജീവിതത്തിൽ നിന്ന് വീടുമുഴുവൻ നിറയുന്ന ഒരു സുഗന്ധം പടരുന്നു. അതെ, സമർപ്പിതരുടെ സാന്നിദ്ധ്യം കൊണ്ട് ലോകം മുഴുവൻ ഒരു സുഗന്ധം പരക്കുന്നുണ്ട്.

ഇങ്ങനെ ഇറങ്ങിത്തിരിച്ചില്ലായിരുന്നെങ്കിൽ ഒരു ഫ്രാൻസീസിനെയോ മദർതെരേസയെയോ അൽഫോൻസാമ്മയെയോ നമുക്കു ലഭിക്കുമായിരുന്നോ? അല്ലെങ്കിലും ആർക്കാണ് ഇങ്ങനെ ചില ജീവിതങ്ങളെക്കൊണ്ട് ആവശ്യമില്ലാത്തത്. എന്തുകൊണ്ടാണ് സമർപ്പിതർ നടത്തുന്ന സ്കൂളിൽ തങ്ങളുടെ കുഞ്ഞുങ്ങളെ പഠിപ്പിക്കണമെന്നും അവരുടെ ആതുരാലയങ്ങളിൽ ചികിത്സ കിട്ടണമെന്നുമൊക്കെ പൊതുവെ ആളുകൾ ആഗ്രഹിക്കുന്നത്. തങ്ങളുടെ ഇടവകയിൽ ഒരു സന്ന്യാസഭവനം വേണമെന്ന് എന്തുകൊണ്ടാണ് ഇടവകക്കാർ തീവ്രമായി ആഗ്രഹിക്കുന്നത്.

എല്ലായിടത്തും സമർപ്പിതരുടെ സാന്നിദ്ധ്യവും സേവനവും നമ്മൾ ആഗ്രഹിക്കുന്നെങ്കിലും സ്വന്തം കുഞ്ഞ് അങ്ങനെയൊരു ജീവി തം ആഗ്രഹിക്കുമ്പോൾ എന്തിനാണവരെ തടയുന്നത്? ഇക്കാര്യങ്ങളുമൊക്കെയായി ബന്ധപ്പെട്ട് മാതാപിതാക്കളുമായി ഇടപെടേണ്ടി വരുന്നവരുടെ ഒരു ദുഃഖമാണത്. ദൈവത്തിനു കൊടുത്തിട്ട് ആരുടെയെങ്കിലും ജീവിതത്തിന് എന്തെങ്കിലും കുഴപ്പം സംഭവിച്ചതായി ഇന്നേവരെ ആരും കേട്ടിട്ടില്ലല്ലോ. സത്യത്തിൽ അവിടുത്തേക്കു നല്കുന്നവയൊക്കെ നൂറിരട്ടിയായി തിരികെ ലഭിക്കുന്നു എന്നതാണ് സത്യം. എനിക്കുതന്നെ അങ്ങനെയൊരു സാക്ഷ്യം പറയാനുണ്ട്. ഇന്നു ഞാനെന്താണോ അതിനു നൂറുശതമാനവും എന്റെ നസ്രത്തു സന്ന്യാ സസഭയോടു കടപ്പെട്ടി



**കർദ്ദിനാൾ ഫ്രാൻസിസ് അരിൻസേ**

(ദൈവാരധനയ്ക്കുള്ള തിരുസംഘത്തിന്റെ മുൻ അധ്യക്ഷൻ)

പൗരോഹിത്യമെന്നത് തീവ്രമായി ശിഷ്യത്വം സ്വീകരിക്കലാണ്. ദരിദ്ര്യവും ബ്രഹ്മചര്യവും അനുസരണവും വ്രതങ്ങളായി സ്വീകരിച്ചുകൊണ്ട് സമർപ്പിതർ ക്രിസ്തുവിനെ തീവ്രമായി അനുഗമിക്കുവാൻ തീരുമാനമെടുക്കുന്നു. യേശുവിന്റെ ജീവിതമാണ് ഈ അസാധാരണ സമർപ്പിത ജീവിതത്തിന്റെ മാതൃക. ക്രിസ്തുവിനെ അനുഗമിക്കുന്നവരെല്ലാം ഈ വ്രതത്രയങ്ങൾ പാലിക്കുവാൻ കടപ്പെട്ടവരാണ്. എന്നാൽ ഒരേ രീതിയിൽ അല്ലെന്ന് മാത്രം. പുരോഹിതരെ സംബന്ധിച്ച് ഈ വ്രതങ്ങൾ അവരെ കൂദാശകൾ പരികർമ്മം ചെയ്യുവാനും വചനം പ്രഘോഷിക്കുവാനും ഇടവകകളിലും രൂപതകളിലുമായി ദൈവജനത്തെ കൂട്ടായ്മയിൽ നിലനിർത്താനും ആഹ്വാനം ചെയ്യുന്നതാണ്. സമർപ്പിതർ ഈ ഭൂമിയിൽ അവർക്ക് ലഭിക്കാമായിരുന്ന ഏറ്റവും നല്ല ചില ജീവിതസുഖങ്ങൾ വ്രതത്രയങ്ങളിലൂടെ ദൈവശുശ്രൂഷക്കായി ത്യജിക്കുവാൻ തയ്യാറാകുന്നു. പൗരോഹിത്യവും സമർപ്പണ ജീവിതവും സഭാശുശ്രൂഷയുടെ രണ്ട് വ്യത്യസ്തങ്ങളായ ജീവിതാവസ്ഥകളാണ്.

രിക്കുന്നു. എണ്ണിയാലൊടുങ്ങാത്ത അനുഗ്രഹങ്ങൾ കൊണ്ടാണ് ഇപ്പോൾ എന്റെ ജീവിതത്തെ അവിടുന്ന് അലങ്കരിച്ചിരിക്കുന്നത്. അങ്ങോട്ടു നല്കിയതിലേറെ സ്വീകരിച്ചുകഴിഞ്ഞു. പിന്നെ, ഇടയ്ക്കിടെ ദാവീദ് പ്രാർത്ഥിച്ച ആ പ്രാർത്ഥന ഞാൻ ഏറ്റുചൊല്ലാതിരിക്കുന്നതെങ്ങനെ! ദൈവമേ, അങ്ങനെ ഇത്രത്തോളം ഉയർത്താൻ ഞാനും എന്റെ കുടുംബവും എന്താണ് (2 സാ മുവൽ 7/19). ചങ്കിൽ കൈവച്ച് ഓരോ സമർപ്പിതനും സമർപ്പിതയ്ക്കും ഇത് ആത്മാർത്ഥമായി പറയാൻ കഴിയും എന്നു തന്നെയാണു എന്റെ വിശ്വാസം. അതുകൊണ്ടുതന്നെ എല്ലാവരും എന്നെപ്പോലെയായിരുന്നെങ്കിൽ എന്നാശിച്ച പൗലോസിന്റെ മനസുതന്നെയാണെന്റേതും!

കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും ദൈവവും ലോകവും ഞങ്ങളിൽ നിന്നാഗ്രഹിക്കുന്ന ഒരു ജീവിതം ജീവിക്കാൻ ഞങ്ങൾ പരാജയപ്പെടുന്നുണ്ട്. അങ്ങനെയൊരു ജീവിതം കാണാതാകുമ്പോൾ നിങ്ങൾ ഞങ്ങൾക്കു നേരെ ഉന്നയിക്കുന്ന ആരോപണങ്ങളെക്കുറിച്ചും പരാതിയില്ല. ഞങ്ങൾക്കു നിങ്ങളുടെ പ്രാർത്ഥന കൂടുതൽ ആവശ്യമുണ്ട് എന്നുകൂടി ഓർമ്മപ്പിച്ചോട്ടെ. ഒപ്പം, വീണും എഴുന്നേറ്റും വീണ്ടും ആരംഭിച്ചുമൊക്കെയാണു ജീവിക്കുന്നതെങ്കിലും ഇതു ഭംഗിയുള്ള ഒരു ജീവിതമാണെന്നു നിങ്ങളോടു പറയാൻ ആഗ്രഹിക്കുന്നു. ജീവിതത്തിന്റെ മദ്ധ്യാഹ്നത്തിലെത്തിനില്ക്കുമ്പോഴും - അസ്സീസിയിലെ ഫ്രാൻസിസിനും തോന്നിയതുതന്നെയാണ് എനിക്കും തോന്നുന്നത്. സത്യം... ഒന്നും ആരംഭിച്ചിട്ടുപോലുമില്ല! അതുകൊണ്ട് വിനീതമായി ക്രിസ്തുവിന്റെ മുഖത്തുനോക്കി തോമസ് സെലാനോയോട് ചേർന്നു ഇങ്ങനെ പറയാനാണ് തോന്നുന്നത്. അങ്ങയുടെ കാലടികളെ എത്ര വിദൂരത്തിലാണ് ഞാൻ അനുഗമിക്കുന്നതെന്ന് അങ്ങേക്ക് അറിയാമല്ലോ... മരവിച്ചുപോയ എന്റെ ആത്മാവിനെ തൊട്ടുണർത്തി അങ്ങയുടെ പിന്നാലെ എന്നെ വഴി നടത്തൂ. അങ്ങയിലേക്കു നോക്കുമ്പോൾ എന്റെ മിഴികൾ വിശുദ്ധിയുടെ തെളിമയിൽ പ്രശോഭിതമാകുന്നു. (2 സെലാനോ 221)



**കർദ്ദിനാൾ ജോൺ**
**റ്റോംഗ് ഹോൻ**
(ഹോങ്കോങ്ങ് മുൻ ആർച്ചുബിഷപ്പ്)

ഞാൻ എന്റെ സ്കൂൾ വിദ്യാഭ്യാസം നടത്തിയത് ചൈനയിലാണ്. കമ്മ്യൂണിസ്റ്റുകാർ ചൈനപിടിച്ചെടുത്തപ്പോൾ അവർ ആദ്യം ജനങ്ങളിൽ ദേശീയ വികാരം ഉണർത്താനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു. ആ പ്രവർത്തനങ്ങൾക്കൊക്കെ സ്കൂളിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട നല്ല കുട്ടികളുടെ കൂട്ടത്തിൽ ഞാനുമുണ്ടായിരുന്നു. എല്ലാവരും എന്നെ നല്ല കുട്ടിയായി കരുതണമെന്ന് ഞാൻ ആഗ്രഹിച്ചിരുന്നതിനാൽ ഡാൻസുകളിലും പരേഡുകളിലും പങ്കെടുക്കുന്നതിനും യുദ്ധത്തിൽ പങ്കെടുക്കുന്ന പട്ടാളക്കാരുടെ വസ്ത്രങ്ങൾ വൃത്തിയാക്കികൊടുക്കുന്നതിനുമൊക്കെ ഞാൻ ശ്രദ്ധിച്ചിരുന്നു. എന്നാൽ പിന്നീട് എന്നെ അതിനെക്കാളൊക്കെയും ആകർഷിച്ച ഒരു കാര്യം യുദ്ധത്തിൽ മുറിവേറ്റ പട്ടാളക്കാരോട് അവിടുത്തെ ഇടവക വൈദികൻ കാട്ടിയ സ്നേഹമാണ്. വളരെ ശക്തമായ ഒരു കത്തോലിക്കാ വിശ്വാസപ്രകടനമായിരുന്നു അത്. എന്റെ ദൈവവിളിയുടെ പ്രചോദനം സ്നേഹത്തിന്റെ ആ ആഴമായ പ്രകാശനമായിരുന്നു.






സിസ്റ്റർ ഡോ. ജീൻ മാത്യു എസ്.എച്ച്.

# സന്യാസജീവിതത്തിലേക്കുള്ള ദൈവവിളി



മനുഷ്യനെ മനുഷ്യനാക്കുന്നത് ദൈവത്തിന്റെ വിളിയും ആ വിളിക്ക് മനുഷ്യൻ നൽകുന്ന പ്രത്യുത്തരവുമാണ്. തങ്ങളുടെ ദൈവവിളി കണ്ടെത്താനും അതിനനുസൃതമായി ജീവിതത്തിന് രൂപവും ഭാവവും നൽകുവാനും ഓരോരുത്തർക്കും കടമയുണ്ട്. ദൈവത്തിന്റെ വിളി എളിമയോടും നിരുപാധികമായും സ്വീകരിക്കുന്നതിലൂടെയാണ് കൃത്യമായ തെരഞ്ഞെടുപ്പ് നടക്കുന്നത്. വിളിയും തെരഞ്ഞെടുപ്പും ഒന്നിച്ചുപോകേണ്ട രണ്ടുകാര്യങ്ങളാണ്. ഇത് സ്വന്തമായ പരിശ്രമത്താൽ നേടിയെടുക്കാവുന്ന ഒരനുഗ്രഹമല്ല. അതുപോലെതന്നെ വ്യക്തിയുടെ തെരഞ്ഞെടുപ്പിന് അതീതമായി അനാദിയിലേ ദൈവം തെരഞ്ഞെടുത്തതാണ് എന്നു പറയാനും സാധ്യമല്ല. എന്നാൽ ദൈവത്തിന്റെ നിരന്തരമായ ഒരാഹ്വാനമാണ് നാമിവിടെകാണുന്നത്. അതായത് ദൈവവിളി എപ്പോഴും ദൈവത്തിന്റെ പ്രവൃത്തിയാണ്.

നമുക്കു ലഭിക്കുന്ന ആദ്യത്തെ വിളി അസ്തിത്വത്തിലേയ്ക്കുള്ള വിളിയാണ്. ഇവിടെ വ്യക്തിയുടെ തെരഞ്ഞെടുപ്പിന് സ്ഥാനമില്ല. തുടർന്ന് ക്രിസ്തീയ ജീവിതത്തിലേയ്ക്കുള്ള വിളി. ഇത് ദൈവത്തിന്റെ രക്ഷാകര പദ്ധതിയിൽ പങ്കുചേരുന്നതിനുള്ള ഒരു പ്രത്യേക വിളിയാണ്. മാമ്മോദീസായിലൂടെ ലഭിക്കുന്ന വിളിയാണിത്. ഇങ്ങനെ മാമ്മോദീസായിലൂടെ ക്രിസ്തീയ ജീവിതത്തിലേക്ക് വിളിക്കപ്പെട്ടവർക്ക് പല ജീവിതാവസ്ഥകളിലൂടെ മിശിഹായ്ക്കു സാക്ഷ്യം വഹിക്കുവാൻ, അവിടുത്തെ രക്ഷാകര പദ്ധതിയിൽ പങ്കുചേരാൻ സാധിക്കും. പൗരോഹിത്യജീവിതം, സന്യാസജീവിതം, അല്മായജീവിതം എന്നിവയാണ് ഈ ജീവിതാവസ്ഥകൾ. നിശ്ചിത ജീവിതാവസ്ഥയ്ക്കായി ഒരു വ്യക്തിയെ നിയോഗിക്കുന്ന ദൈവതിരുമനസിന്റെ പ്രകാശനമാണല്ലോ ദൈവവിളി. അതിനാൽ പൗരോഹിത്യ, സന്യാസ, വൈവാഹിക ജീവി

താവസ്ഥകളെല്ലാം ദൈവവിളികളാണ്. എന്നാൽ നാമി വിടെ പരാമർശിക്കുന്നത് സന്യാസജീവിതത്തിലേക്കുള്ള ദൈവവിളിയെക്കുറിച്ചാണ്. സന്യാസജീവിതത്തിലേ ക്കുള്ള ദൈവവിളിയുടെ അടിസ്ഥാനം വിശുദ്ധഗ്രന്ഥത്തി ലാണ് കാണുക. ആയതിനാൽ വിശുദ്ധ ഗ്രന്ഥത്തിൽ കാണപ്പെടുന്ന ഏതാനും പ്രധാനപ്പെട്ട ദൈവവിളികളെ പ്പറ്റി ചിന്തിച്ചശേഷം സന്യാസജീവിതത്തിലേക്കുള്ള ദൈവവിളിയെക്കുറിച്ച് സഭയുടെ വീക്ഷണം എന്താ ണെന്ന് പ്രതിപാദിക്കുന്നു.

**ദൈവവിളി: വി. ഗ്രന്ഥത്തിൽ**

ദൈവത്തിന്റെ വിളിയുടേയും ആ വിളിക്ക് മനുഷ്യൻ നൽകിയ പ്രത്യുത്തരത്തിന്റേയും ഒരു നീണ്ട ചരിത്രം വി. ഗ്രന്ഥം നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നു. ദൈവവി ളിക്ക് പ്രത്യുത്തരം നൽകാതെ പാപം ചെയ്ത മനുഷ്യനെ രക്ഷിക്കാൻ ദൈവം തന്റെ സ്നേഹപൂർവ്വകമായ വിളി യുമായി പിൻതുടർന്നു. അബ്രാഹത്തിലൂടെ, ഇസ്രായേ ലിലൂടെ, പ്രവാചകനിലൂടെ, അവസാനം തന്റെ ഏകജാ തനിലൂടെ.

**ദൈവവിളി: പഴയനിയമത്തിൽ**

ഓരോ ദൗത്യനിർവഹണത്തിനുവേണ്ടി ദൈവം ചില വ്യക്തികളെ പ്രത്യേകം വിളിക്കുന്നു. ഉദാഹരണ ത്തിന് അബ്രഹാത്തിന്റെ വിളിയിലൂടെ മനുഷ്യവംശം മുഴുവനും അനുഗ്രഹത്തിന്റെ ഉറവിടവും ആരംഭവുമാ യിത്തീർന്നു. "കർത്താവ് അബ്രഹാമിനോട് അരുളിച്ചെ യ്തു, നിന്റെ ദേശത്തേയും ബന്ധുക്കളേയും പിതൃഗൃ ഹത്തേയും വിട്ട് ഞാൻ കാണിച്ചു തരുന്ന നാട്ടിലേയ്ക്കു പോവുക. ഞാൻ നിന്നെ വലിയൊരു ജനതയാക്കും. നിന്നെ ഞാൻ അനുഗ്രഹിക്കും. നിന്റെ പേര് ഞാൻ മഹ



ത്തമമാക്കും അങ്ങനെ നീ ഒരനുഗ്രഹമായിരിക്കും. നിന്നെ അനുഗ്രഹിക്കുന്നവരെ ഞാൻ അനുഗ്രഹിക്കും. നിന്നെ ശപിക്കുന്നവരെ ഞാൻ ശപിക്കും. നിന്നിലൂടെ ഭൂമുഖത്തെ വംശങ്ങളെല്ലാം അനുഗ്രഹീതമാകും" (ഉല്പ. 12, 1-3). ദൈവവിളി പ്രത്യേകമായ അനുഗ്രഹമാണെന്ന് അബ്രാ ഹാത്തിന്റെ വിളി വ്യക്തമാക്കുന്നു. ഈജിപ്തിലെ അടിമ ത്തത്തിൽ നിന്ന് ഇസ്രായേൽ ജനതയെ മോചിപ്പിക്കാൻ ദൈവം മോശയെ വിളിച്ചു. "മുൾപ്പടർപ്പിന്റെ മധ്യത്തിൽ നിന്ന് ദൈവം അവനെ വിളിച്ചു. 'മൂശേ, മൂശേ', അവൻ വിളി കേട്ടു. ഇതാ ഞാൻ.... ഇതാ ഇസ്രായേൽ മക്കളുടെ നിലവിളി എന്റെ അടുത്ത് എത്തിയിരിക്കുന്നു. ഈജിപ്തു കാർ അവരെ എപ്രകാരം മർദ്ദിക്കുന്നുവെന്നും ഞാൻ കണ്ടു. ആകയാൽ വരൂ, ഞാൻ നിന്നെ ഫറവോയുടെ അടുക്കലേക്ക് അയയ്ക്കാം. നീ എന്റെ ജനമായ ഇസ്രാ യേൽ മക്കളെ ഈജിപ്തിൽ നിന്നു പുറത്തു കൊണ്ടുവ രണം" (പുറ. 3,4-10). മോശയെ ഏല്പിക്കുന്ന പ്രത്യേക ദൗത്യം ഇവിടെ വളരെ വ്യക്തമാണ്. അവിടുത്തെ വക്താ ക്കളാകാൻ ഏശയ്യ(6), ജെറമിയാ(1), എസക്കിയേൽ(1) തുടങ്ങിയ പ്രവാചകന്മാരെ വിളിക്കുന്ന രംഗങ്ങളും പഴ യനിയമത്തിൽ വിശദമായി വിവരിക്കുന്നു.

**ദൈവവിളി: പുതിയനിയമത്തിൽ**

സുവിശേഷങ്ങളിലെ ദൈവവിളിയെക്കുറിച്ചുള്ള വിവരണങ്ങൾ പരിശോധിച്ചാൽ ചില പ്രത്യേകതകൾ കാണാൻ സാധിക്കും. ശിഷ്യർ ഗുരുവിനെ അന്വേഷിച്ചു കണ്ടെത്തുന്ന പതിവിനു വിപരീതമായി ഈശോ തന്റെ ശിഷ്യന്മാരെ അന്യേഷിച്ചിറങ്ങുന്നു. ഈശോ കടന്നുപോ കുമ്പോൾ ചില വ്യക്തികളെ കണ്ടുമുട്ടുന്നു (മർക്കോസ് 1,16; 2,14). അവരെ പേരുചൊല്ലി വിളിച്ച് അവരോടു ചില വാഗ്ദാനങ്ങൾ ചെയ്യുന്നു (മർക്കോസ് 1,17-20). അവർ മാതാപിതാക്കളേയും വീടും ജോലിയും ഉപേക്ഷിച്ച് ഈശോയെ അനുഗമിക്കുന്ന സമ്പത്തോ, സൗന്ദര്യമോ, വിജ്ഞാനമോ, കഴിവുകളോ, കുടുംബമഹിമയോ ഒന്നും അവിടുന്ന് പരിഗണിക്കുന്നില്ല. തികച്ചും അപ്രതീക്ഷിത മായ വിളികളാണ് കാണുക. മീൻപിടിച്ചും ചുങ്കം പിരിച്ചും നടന്ന വ്യക്തികളെ അവരുടെ ജീവിത സാഹചര്യങ്ങളിൽ നിന്നും വിളിക്കുന്നു. ദൈവത്തിന്റെ സ്നേഹമാണ് ഈ തെരഞ്ഞെടുപ്പുകളിൽ പ്രകടമാവുക. ദൈവമാണിവിടെ മുൻകൈ എടുക്കുക. എന്തുകൊണ്ട് ചിലരെ തെരഞ്ഞെ ടുക്കുന്നു, ചിലരെ തെരഞ്ഞെടുക്കുന്നില്ല എന്ന ചിന്ത അപ്രസക്തമാണ്. കാരണം അവിടുത്തേക്ക് ഇഷ്ടമുള്ള വരെയാണ് തെരഞ്ഞെടുക്കുന്നത്.

ശിഷ്യന്മാരുടെ വിളിയെപ്പറ്റി യോഹന്നാൻ ശ്ലീഹ നൽകുന്ന വിവരണം ശ്രദ്ധേയമാണ്. "ഈശോ തിരിഞ്ഞ് അവർ തന്റെ പിന്നാലെ വരുന്നതു കണ്ട് ചോദിച്ചു: നിങ്ങൾ എന്തന്വേഷിക്കുന്നു. അവർ ചോദിച്ചു, അങ്ങ് എവിടെയാണ് വസിക്കുന്നത്. അവൻ പറഞ്ഞു, വന്നു കാണുക (യോഹ. 1, 38-39). ഇവിടെ ഈശോ അവരോടു സംസാരിക്കുകയാണെങ്കിൽ ദൈവവിളിയെപ്പറ്റിയുള്ള മറ്റു വിവരണങ്ങളിൽ ഈശോ അവരെ വിളിക്കുന്നതായിട്ടാണ് കാണുന്നത് (മർക്കോ 1,20). ശിഷ്യന്മാർക്കു ലഭിച്ച വിളി മിശിഹായെ അനുകരിക്കാനുള്ള ഒരു ആഹ്വാനമാണ്.

ഈശോയുടെ പിന്നാലെ പോകുവാൻ ശിഷ്യന്മാർ സർവ്വവും ഉപേക്ഷിക്കുന്നു (മർക്കോ 1,18; 10,28; ലൂക്കാ 5,11). സർവ്വവിധ ബന്ധങ്ങളും വിച്ഛേദിച്ചുകൊണ്ടുള്ള ഒരു സ്വയം സമർപ്പണമാണിത് (മത്താ 8, 22; ലൂക്ക 9,6). മിശിഹാ വിളിക്കുന്ന വ്യക്തികളിൽ നിന്ന് സമൂലമായ ഒരു പരിവർത്തനവും സമർപ്പണവും ആവശ്യപ്പെടുന്നു. വീട്ടിൽ പോയി പിതാവിനെ സംസ്കരിക്കാനോ (ലൂക്കാ 9, 60) വീട്ടിലുള്ളവരോട് യാത്രപറയാനോ (ലൂക്കാ 9, 62) ഈശോ അനുവദിക്കുന്നില്ല. ഈശോയ്ക്ക് അവിടുത്തെ പ്രതിയോഗികളിൽ നിന്നും കടുത്ത എതിർപ്പ് നേരിടേണ്ടി വന്നിട്ടുള്ളതിനാൽ അവിടുത്തെ അനുഗമിക്കാൻ ആഗ്രഹിക്കുന്ന എല്ലാവർക്കും അതേ അനുഭവം തന്നെ ഉണ്ടാകും (മത്താ. 10, 24-25; ലൂക്ക 6, 40; യോഹ 13, 16; 15, 20). "ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ സ്വയം പരിത്യജിച്ച്, തന്റെ കുരിശുമെടുത്തുകൊണ്ട് എന്നെ അനുഗമിക്കാൻ, അവിടുത്തെ മാതൃകയെ അനുകരിക്കൽ മാത്രമല്ല, അവിടുത്തെ ജീവിതത്തിലും കുരിശിലും സഹനത്തിലുമുള്ള പങ്കുചേരൽ കൂടിയാണ്.

**സന്യാസത്തിലേക്കുള്ള വിളി**

ക്രിസ്തീയ വിളിയുടെ പൂർണതയിൽ ജീവിച്ച് മിശിഹായുടെ ശിഷ്യത്വം ഉദാരമായി പ്രാവർത്തികമാക്കാനുള്ള ആഹ്വാനമാണ് സന്യാസവിളി. "തന്നോടുകൂടി ആയിരിക്കുന്നതിനും പ്രസംഗിക്കാൻ അയക്കുന്നതിനും പിശാചുകളെ ബഹിഷ്ക്കരിക്കുവാൻ അധികാരം നൽകുന്നതിനുമായി അവൻ പന്ത്രണ്ടുപേരെ നിയൊഗിച്ചു (മർക്കോ. 3, 14-15). ശിഷ്യത്വത്തിലേക്ക്, സന്യാസത്തിലേക്ക് ഉള്ള ദൈവവിളി അവിടുത്തോടുകൂടെയായിരിക്കുന്നതിനാണ്. കൂടെ ആയിരുന്നുകൊണ്ട് ഈശോ ചെയ്യുന്നതെല്ലാം ചെയ്യാനുള്ള വിളിയാണ്. അനാദിയിലേ ദൈവം ചിലരെ പ്രത്യേകം സ്നേഹിച്ചതിന്റെ തെളിവാണിത്. സന്യാസജീവിതത്തിന് പ്രചോദനം നൽകിയിട്ടുള്ളത് ഈശോയുടെ ശിഷ്യരുടെ വിളിയാണ്. വിവിധരീതികളിൽ ക്രൈസ്തവസഭയുടെ ആരംഭം മുതൽ സന്യാസജീവിതം നിലനിന്നിരുന്നു.

സന്യാസജീവിതത്തിലേക്കുള്ള വിളി ലഭിക്കുമ്പോൾ, ആദ്യമായി ദൈവത്തിന്റെ സ്വരം ശ്രവിക്കുമ്പോൾ അത് വിവേചിച്ചറിയാനുള്ള കഴിവ് നമുക്കുണ്ടായി എന്നുവരില്ല. ദൈവവുമായിട്ടുള്ള ബന്ധത്തിലൂടെ മാത്രമേ നമുക്ക് ആ സ്വരം തിരിച്ചറിയാൻ സാധിക്കൂ. അതിനാൽ തന്റെ ജീവിതാന്തസ് തെരഞ്ഞെടുക്കുന്ന ഒരു വ്യക്തി ദൈവവുമായുള്ള വ്യക്തിപരമായ ബന്ധത്തിലായിരിക്കണം. പ്രാർത്ഥനയിലൂടെ ദൈവത്തെ കണ്ടെത്താത്ത ഒരു വ്യക്തിക്ക് ദൈവത്തിന്റെ വിളി മനസിലാക്കാൻ തന്നെ സാധിക്കയില്ല. ഉദാഹരണത്തിന് ഹേലിയുടെ ശിക്ഷണത്തിൽ വളർന്നുവന്ന സാമുവലിനെ ദൈവം വിളിക്കുന്നു. എന്നാൽ അവൻ അതു ഗ്രഹിക്കാതെ മൂന്നുപ്രാവശ്യം ഹേലിയുടെ അടുക്കൽ ചെല്ലുന്നു. ദൈവമാണ് സാമുവലിനെ വിളിക്കുന്നതെന്നു മനസിലാക്കിയ ഹേലി സാമുവലിനെ നേരായ മാർഗ്ഗത്തിലേയ്ക്ക് തിരിച്ചുവിടുന്നു. ദൈവത്തിന്റെ വിളി തിരിച്ചറിയാൻ സാധിക്കാതെ നാം വിഷമിക്കുന്ന അവസരത്തിൽ ഹേലിയെപ്പോലെ നേർവഴിക്കു തിരിക്കാൻ നമുക്ക് ആൾക്കാർ ആവശ്യമാണ്. ദൈവവിളി ക്യാമ്പുകൾ, ധ്യാനങ്ങൾ, കൗൺസിലിംഗ് ഇവയൊക്കെ ദൈവത്തിന്റെ വിളി ശരിയായി ശ്രവിക്കുന്നതിനുള്ള മാർഗ്ഗങ്ങളാണ്. ദൈവമാണോ വിളിക്കുന്നതെന്ന് സംശയം തോന്നുമ്പോൾ തുറന്ന ഹൃദയത്തോടുകൂടി നമ്മെക്കാൾ അറിവുള്ളവരും നമ്മെ നേർവഴിക്ക് നയിക്കാൻ കഴിവുള്ളവരുമായ ആൾക്കാരെ സമീപിച്ച് സംശയ നിവാരണം നേടണം. ആത്മീയ പിതാവ് (കുമ്പസാരക്കാരൻ) മാതാപിതാക്കൾ, അധ്യാപകർ, നല്ലകൂട്ടുകാർ എന്നിവരെല്ലാം ഇതിൽ നല്ലൊരു പങ്കുവഹിക്കുന്നു. നല്ല പുസ്തകങ്ങളുടെ വായന ഇതിന് വളരെ സഹായകരമാണ്.

**ദൈവവിളി: സഭാപ്രബോധനങ്ങളിൽ**

സന്യാസജീവിതം നയിക്കുന്നവരെ ഫ്രാൻസിസ് മാർപാപ്പാ വിശേഷിപ്പിക്കുന്നത് 'ആനന്ദത്തിന്റെ സാക്ഷികൾ' എന്നാണ്. ഇതിന്റെ അടിസ്ഥാനത്തിൽ സന്യാസ ദൈവവിളിയുടെ ലക്ഷ്യം എന്തെന്ന് പരി. പിതാവ് പറയുന്നത് ഇപ്രകാരമാണ്. "നമ്മുടെ ഹൃദയത്തിന്റെ വക്കോളം ആനന്ദം നിറയ്ക്കാൻ ദൈവത്തിനു കഴിയും എന്നും മറ്റൊരിടത്തും നാം ആനന്ദം തേടേണ്ടതില്ലെന്നും നമ്മുടെ സന്യാസ സമൂഹങ്ങളിൽ നാം കണ്ടെത്തുന്ന ആധികാരികമായ സാഹോദര്യം നമ്മുടെ ആനന്ദം വർദ്ധിപ്പിക്കുന്നുവെന്നും.... അറിയുവാനും കാണിച്ചുകൊടുക്കുവാനും നാം വിളിക്കപ്പെട്ടിരിക്കുന്നു (നമ്പർ 2, 1). ഇത്രയും ശ്രേഷ്ഠമാണ് സന്യാസജീവിതമെങ്കിലും ഈ വിളി സ്വീകരിക്കാൻ പലരും തയ്യാറാകുന്നില്ല. ആർഭാട ജീവിതത്തിലും ക്ഷണികങ്ങളായ സന്തോഷങ്ങളിലും ഉള്ള താല്പര്യം യഥാർത്ഥ ആനന്ദം മനസിലാക്കാൻ പറ്റാത്ത വിധം ബോധത്തെ അന്ധമാക്കിയിരിക്കുന്നു. വീണ്ടും ഫ്രാൻസിസ് പാപ്പായുടെ വീക്ഷണത്തിൽ സന്യാസജീവിതം ആനന്ദിക്കുന്നതിനും ആഹ്ലാദിക്കുന്നതിനും ആനന്ദം പ്രസരിപ്പിക്കുന്നതിനുമുള്ള വിളിയാണ്. സന്യസ്തവർഷത്തോടനുബന്ധിച്ച് പരി. പിതാവ് എഴുതിയ 'ആനന്ദിക്കുവിൻ' എന്ന പ്രബോധനത്തിൽ സന്യാസ ജീവിതത്തിലേക്കുള്ള ദൈവവിളിയെക്കുറിച്ച് ഫ്രാൻസിസ് പാപ്പാ പറയുന്ന കാര്യങ്ങൾ ഏറെ ശ്രദ്ധേയമാണ്. "നിങ്ങളെ വിളിക്കുമ്പോൾ ദൈവം നിങ്ങളോടു പറയുന്നു, നീ എനിക്കു പ്രധാന്യമുള്ളവനാണ്. ഈശോ ഇത് നാം ഓരോരുത്തരോടും പറയുന്നു. ആനന്ദം ജനിക്കുന്നത് അതിൽ നിന്നാണ്. ഈശോ എന്നിലേക്ക് നോക്കിയ നിമിഷത്തിന്റെ ആനന്ദമാണത്. ഇത് മനസിലാക്കുകയും ശ്രവിക്കുകയുമാണ് നമ്മുടെ അനന്ദത്തിന്റെ രഹസ്യം (നമ്പർ 4). സന്യാസജീവിതത്തിലേക്കുള്ള വിളി ഈശോ ഓരോ വ്യക്തിയേയും പ്രത്യേകമായി സ്നേഹിക്കുന്നതിന്റെയും വിശ്വസിക്കുന്നതിന്റെയും അടയാളമാണ്. ഈശോ പ്രത്യേകമായി നോക്കുന്ന നിമിഷങ്ങളാണ്. ഈശോ നോക്കിയവരെല്ലാം ജീവിതം പൂർണമായും ഈശോയ്ക്കായി സമർപ്പിക്കുകയും രക്ഷ സ്വന്തമാക്കുകയും ചെയ്ത അനുഭവങ്ങളാണ് വി. ഗ്രന്ഥത്തിൽ നാം കാണുക. ഈശോ വ്യക്തിപരമായി നോക്കുക, സ്നേഹി

ക്കുക, വിശ്വസിക്കുക എന്നതിനേക്കാൾ വലിയ ഒരു അനുഗ്രഹവും ഈ ലോകത്തിൽ നമുക്കു ലഭിക്കാനില്ല.

ഫ്രാൻസിസ് പാപ്പായുടെ വാക്കുകളിൽ, "സമർപ്പിതജീവിതത്തിൽ തന്നെ അനുഗമിക്കുവാൻ മിശിഹായാണ് നിങ്ങളെ വിളിച്ചത്. ഇതിന്റെ അർത്ഥം നിങ്ങളുടെ സ്വന്തം പദ്ധതികൾ ഉപേക്ഷിച്ചുകൊണ്ട് മിശിഹായിലും അവിടുത്തെ സുവിശേഷത്തിലും ദൈവത്തിന്റെ തിരുവിഷ്ടത്തിൻമേലും നിങ്ങളുടെ ജീവിതം കേന്ദ്രീകരിക്കാൻ വേണ്ടി നിങ്ങളിൽ നിന്നുതന്നെയുള്ള അനുസ്യൂതമായ ഒരു പുറപ്പാടാണ്" (ആനന്ദിക്കുവിൻ). അതായത് സന്യാസജീവിതത്തിലേക്ക് ഒരു വ്യക്തിയെ ദൈവം വിളിക്കുന്നു എന്നു ബോധ്യമായാൽ സ്വന്തം പദ്ധതികളെല്ലാം ഉപേക്ഷിച്ച് തന്നിൽനിന്നുതന്നെ പുറത്തു കടന്ന് വിളിക്കു പ്രത്യുത്തരം നൽകാൻ ഗൗരവാവഹമായ കടമയുണ്ട്. മാതാപിതാക്കളും മറ്റു ബന്ധപ്പെട്ടവരും അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യണം.

സന്യാസ ജീവിതത്തിലേക്കുള്ള ദൈവവിളിയുടേയും സമർപ്പണത്തിന്റെയും പ്രാധാന്യത്തെപ്പറ്റി രണ്ടാം വത്തിക്കാൻ കൗൺസിൽ തിരുസഭയെക്കുറിച്ചുള്ള പ്രമാണരേഖയിൽ ഇപ്രകാരം പറയുന്നു. "ക്രിസ്തീയ ദൈവവിളിയുടെ കടമകൾ ധീരതയോടെ നിർവ്വഹിക്കാൻ തിരുസഭാംഗങ്ങളെയെല്ലാം ശക്തിയായി പ്രേരിപ്പിക്കുവാൻ കഴിവും കടമയുമുള്ള ഒരു ദൃശ്യചിഹ്നമായി നിലകൊള്ളുകയാണ് സുവിശേഷോപദേശങ്ങളുടെ അനുഷ്ഠാനം..." സന്യാസജീവിതം സഭാംഗങ്ങളെ ലൗകികമായ കേടുപാടുകളിൽ നിന്ന് വിമുക്തരാക്കുന്നതു വഴി ഇഹത്തിൽ വച്ചുതന്നെ ആസ്വദിച്ചുതുടങ്ങുന്ന ആധ്യാത്മിക നന്മകളുടെ യാഥാർത്ഥ്യം സകല വിശ്വാസികളേയും ബോധ്യപ്പെടുത്തുന്നു(തിരുസഭ, 44). സ്വർഗീയജീവിതം ഈ ഭൂമിയിൽത്തന്നെ ജീവിക്കുന്നതിനുള്ള വിളിയാണ് സന്യാസജീവിതം എന്നു വ്യക്തമാക്കുകയാണിവിടെ.

സന്യാസജീവിതത്തിലേക്കുള്ള ദൈവവിളിയുടെ പ്രാധാന്യത്തെപ്പറ്റിയുള്ള ഫ്രാൻസിസ് പാപ്പായുടെ വാക്കുകൾ വളരെ പ്രാധാന്യമർഹിക്കുന്നതാണ്. "സുവിശേഷം മനുഷ്യരൂപം എടുക്കുന്നതിനുള്ള ക്രൂശിതനും ഉത്ഥിതനുമായ മിശിഹായെ അനുഗമിക്കാനുള്ള, പിതാവിനോടുള്ള ബന്ധത്തിലും സഹോദരീസഹോദരന്മാരോടുള്ള ബന്ധത്തിലും മനുഷ്യാവതാരം ചെയ്ത വചനമായി ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്ത ഈശോയുടെ മാർഗം സ്വീകരിക്കാനുള്ള ഒരു വിളിയാണ് സമർപ്പിതജീവിതം. പ്രായോഗികമായി പറയുമ്പോൾ അവിടുത്തെ ജീവിതരീതി ഏറ്റെടുക്കാനുള്ള, അവിടുത്തെ ആന്തരികമനോഭാവം സ്വീകരിക്കാനുള്ള, അവിടുത്തെ ആത്മാവിനാൽ കീഴടക്കപ്പെടാൻ സ്വയം അനുവദിക്കാനുള്ള അവിടുത്തെ വിസ്മയകരമായ യുക്തി ബോധത്തിലും, അവിടുത്തെ മൂല്യനിലവാരത്തിലും നിമഗ്നമാകാനുള്ള അവിടുത്തെ സാഹസികതകളിലും പ്രത്യാശകളിലും പങ്കുചേരാനുള്ള ഒരു വിളിയാണത് (ആനന്ദിക്കുവിൻ, 5). സന്യാസ ജീവിതത്തിലേക്കുള്ള ദൈവവിളിയുടെ ലക്ഷ്യവും പ്രസക്തിയും ആന്തസത്തയുമെല്ലാം ചുരുങ്ങിയ വാക്കുകളിൽ പരി. പിതാവ് നമുക്കു വ്യക്തമാക്കിത്തരുന്നു.

**ഉപസംഹാരം**

യാഥാർത്ഥത്തിൽ സന്യാസജീവിതത്തിലേക്കുള്ള ദൈവവിളി ഒരു വെല്ലുവിളിയാണെന്നാണ് നമുക്കു മനസ്സിലാക്കാൻ സാധിക്കുക. ഏറെ സാഹസികത ആവശ്യമുണ്ട്. ഈശോയോടുകാടി ആയിരിക്കുന്നതിനും ഈശോ ഈ ഭൂമിയിൽ പൂർത്തിയാക്കിയ അതേ ദൗത്യം തുടർന്നുകൊണ്ടു പോകുന്നതിനുമുള്ള വിളിയാണ്. കുരിശെടുത്ത് അവിടുത്തെ അനുഗമിക്കാനുള്ള വിളിയായതിനാൽ അവിടുത്തെ സഹനത്തിലും ഒപ്പം മഹത്വത്തിലും പങ്കുചേരാനുള്ള വിളിയാണ്. നമുക്കുലഭിക്കുന്ന വിളി ദൈവത്തിന്റെ പ്രത്യേകമായ സ്നേഹത്തിന്റെ അടയാളമാണ്. ആ സ്നേഹം സ്വീകരിച്ച് അതിനു പ്രത്യുത്തരം നൽകുക എന്നത് വിളി ലഭിക്കുന്നയാളിന്റെ കടമയാണ്. ഇഷ്ടമുള്ളവരെ തെരഞ്ഞെടുക്കുന്ന ദൈവത്തിന്റെ ഇഷ്ടത്തിനു യോഗ്യരായിത്തീരാൻ, അങ്ങനെ അനേകർ ദൈവത്തിന്റെ പ്രത്യേകസ്നേഹത്തിന് അർഹരായിത്തീരാൻ പ്രാർത്ഥിക്കാം. ആനന്ദത്തിന്റെ സാക്ഷികളായിത്തീരാനുള്ള വിളി എന്നത് ഒരു നിസാരകാര്യമല്ല എന്നു മനസിലാക്കി, എല്ലാ മനുഷ്യരും ലക്ഷ്യംവയ്ക്കുന്ന സ്വാർത്ഥ ജീവിതം ഈ ഭൂമിയിൽത്തന്നെ ജീവിക്കുന്നതിനുള്ള അനുഗ്രഹം, അതിനുള്ള ദൈവവിളി അനേകർക്കുലഭിക്കട്ടെ എന്നാഗ്രഹിക്കാം. സന്യാസജീവിതത്തിന്റെ ശ്രേഷ്ഠതയും മഹത്വവും സ്വർഗീയ സ്വാഭാവവും എല്ലാവരും അറിയുവാൻ ഇടവരട്ടെ.

## ആദരാഞ്ജലികൾ



**Rev. Fr. Elias Ambatt**

# കേരള നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പിന്റെ പശ്ചാത്തലത്തിൽ കേരള കത്തോലിക്കാ മെത്രാൻസമിതി പ്രസിദ്ധീകരിക്കുന്ന പ്രസ്താവന

കേരള ജനത ഒരു പൊതു തെരഞ്ഞെടുപ്പിന് തയ്യാറെടുക്കുന്നു. ജനങ്ങളും ജനപ്രതിനിധികളാകുവാൻ ആഗ്രഹിക്കുന്നവരും വിവിധ രാഷ്ട്രീയ പാർട്ടികളും ഈ തയ്യാറെടുപ്പിലാണ്. ജനാധിപത്യസംവിധാനത്തിന്റെ ആരോഗ്യകരമായ വളർച്ചയ്ക്ക് അനിവാര്യമായ പ്രക്രിയയാണ് പൊതുതിരഞ്ഞെടുപ്പുകൾ. അവ രാജ്യഭരണത്തിന് ഉത്തമ രാഷ്ട്രീയ നേതാക്കളെ തിരഞ്ഞെടുക്കാനുള്ള അവസരം പൗരന്മാർക്ക് നല്കുന്നു. ഈ പ്രക്രിയയിൽ ഉത്തരവാദിത്വപൂർണമായി പങ്കുചേരാൻ എല്ലാവർക്കും കടമയുണ്ട്.

കേരളത്തിലെ സാമൂഹിക-രാഷ്ട്രീയ-സാംസ്കാരിക മേഖലകളിൽ കത്തോലിക്കാസഭ എക്കാലവും സജീവമായി ഇടപെട്ടിട്ടുണ്ട്. കേരളം ഒരു പൊതുതിരഞ്ഞെടുപ്പിനെ അഭിമുഖീകരിക്കുന്ന ഈ ഘട്ടത്തിൽ ഓരോ സഭാംഗവും തന്റെ പൗരാവകാശം ഉത്തരവാദിത്വപൂർണമായി ഉപയോഗപ്പെടുത്തണമെന്ന് അഭ്യർത്ഥിക്കുന്നു. വോട്ടേഴ്സ് ലിസ്റ്റിൽ തങ്ങളുടെ പേരുണ്ടെന്ന് ഉറപ്പുവരുത്തിയാൽ മാത്രം പോരാ, ജാഗ്രതയോടും വിവേകത്തോടും കൂടി സമ്മതിദാനാവകാശം വിനിയോഗിക്കണമെന്നും കെ.സി.ബി.സി. ആഗ്രഹിക്കുന്നു. ഈ വരുന്ന തിരഞ്ഞെടുപ്പിൽ ഏവരുടെയും അടിയന്തിര ശ്രദ്ധ പതിയേണ്ട ചില അടിസ്ഥാന വിഷയങ്ങൾ വിചിന്തനം ചെയ്യാനും, അവയോടുള്ള കേരള കത്തോലിക്കാസഭയുടെ നിലപാടു വ്യക്തമാക്കാനുമാണ് ഈ പ്രസ്താവയിലൂടെ ഞങ്ങൾ ആഗ്രഹിക്കുന്നത്.

**1. സമഭാവന:** ബഹുസ്വരതയാണ് ഭാരതസംസ്കാരത്തിന്റെ അന്തർധാര. നാനാത്വത്തിൽ ഏകത്വമെന്ന ശ്രേഷ്ഠമായ ഈ സംസ്കൃതി സംരക്ഷിക്കപ്പെടേണ്ടത് കേരളത്തിന്റെയും ആവശ്യമാണ്. ഒരു പ്രത്യേക സംസ്കാരത്തിന്റെയോ മതത്തിന്റെയോ രീതികൾ എല്ലാവരുടെയും മേൽ അടിച്ചേല്പിക്കുന്നത് ഏകസ്വരാധിപത്യമായി മാറും. ഈ മേഖലയിൽ, അടുത്തകാലത്തായി നടക്കുന്ന ചില ദുഷ്പ്രവണതകൾ ചൂണ്ടിക്കാട്ടാതിരിക്കാനാവില്ല. സാമുദായിക വികാരങ്ങൾ ഉണർത്തിവിട്ട് ജനങ്ങൾ തമ്മിൽ അകൽച്ചയും ശത്രുതയും സൃഷ്ടിക്കുന്ന പ്രവണത കൂടിവരുകയാണ്. വർഗീയ ധ്രുവീകരണങ്ങളിലൂടെ ജാതിമതവിഭാഗങ്ങളെ ഭിന്നിപ്പിച്ച് അധികാരത്തിൽ കയറാൻ ശ്രമിക്കുന്നവർക്ക് വിജയം നൽകരുത്.

മതസമഭാവനപോലെ പ്രധാനമാണ് ആദർശധാരകളുടെ സഹിഷ്ണുതയും. ഓരോ വ്യക്തിക്കും സ്വന്തമായുള്ള കാഴ്ചപ്പാടുകളും ആശയങ്ങളും പറയാനും പ്രകടിപ്പിക്കാനുമുള്ള സ്വാതന്ത്ര്യം ഇന്ത്യൻ ഭരണഘടന നല്കുന്നുണ്ട്. ആയതിനാൽ സർവാധിപത്യ പ്രവണതയുള്ള രാഷ്ട്രീയ പാർട്ടികളും സ്ഥാനാർത്ഥികളും ഒഴിവാക്കപ്പെടേണ്ടതാണ്. സംഭാഷണത്തിന്റെയും സംവാദത്തിന്റെയും സംസ്കാരം പരിപോഷിപ്പിക്കുകയും തർക്കവിഷയങ്ങളിൽ മുൻവിധിയില്ലാതെ ആദരപൂർവകമായ ആശയവിനിമയം നടത്തുകയും ചെയ്യുന്നവരാണ് ഭരണത്തിൽ എത്തേണ്ടത്.

**2. വികസനം:** വികസനമെന്നാൽ ഏതാനും കുറച്ചുപേരുടെ മാത്രം പുരോഗതിയല്ല. മറിച്ച് വരുംതലമുറകൾ ഉൾപ്പെടെ എല്ലാവരെയും ഉൾക്കൊള്ളുന്ന സമഗ്രതയുള്ള പുരോഗമന കാഴ്ചപ്പാടാണ് യഥാർത്ഥ വികസനത്തിനാവശ്യം. പാർശ്വവത്കരിക്കപ്പെട്ടവർക്കും അവശതയനുഭവിക്കുന്നവർക്കും കൂടി പ്രയോജനകരമായിത്തീരുന്ന പദ്ധതികളാണു വേണ്ടത്. കുടിവെള്ളം, പാർപ്പിടം, ആരോഗ്യപരിപാലനം, വിദ്യാഭ്യാസം, ഗതാഗതം മുതലായ അടിസ്ഥാന മേഖലകൾക്കു ലഭിക്കേണ്ട മുൻഗണന വികസനത്തിന്റെ വേലിയേറ്റത്തിൽ നഷ്ടപ്പെടുന്നില്ല എന്ന് ഉറപ്പു വരുത്തണം. വികസനത്തെ പിറകോട്ടടിക്കുന്ന തിന്മകളാണ് അഴിമതിയും സ്വജനപക്ഷപാതവും. വ്യക്തി താത്പര്യങ്ങൾക്കും പാർട്ടി താത്പര്യങ്ങൾക്കും അതീതമായി എല്ലാവരുടെയും അവകാശങ്ങൾ നീതിപൂർവം കാത്തുസംരക്ഷിക്കുന്നവരെയും സമൂഹത്തിന്റെ പൊതുനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നവരെയും വിജയിപ്പിക്കാൻ ഏവർക്കും കടമയുണ്ട്.

**3. നിയമസംവിധാനത്തോടുള്ള ബഹുമാനം:** ജനപ്രതിനിധികൾ ഭരണഘടനയെയും നിയമസംവിധാനത്തെയും ബഹുമാനിക്കുന്നവരായിരിക്കണം. അക്രമരാഷ്ട്രീയവും നിയമവിരുദ്ധമായ അടിച്ചേല്പിക്കലുകളും ഒരിക്കലും ഉണ്ടാകാനിടവരരുത്. കോടതിയുടെ വിശ്വാസ്യത തകർക്കുന്നതും ഭരണഘടനയുടെ പ്രഥമസ്ഥാനം നിഷേധിക്കുന്നതുമായ സമീപനങ്ങൾ കൈക്കൊള്ളുന്നവർക്കെതിരേ ജാഗ്രത പുലർത്തണം. തങ്ങളുടെ ആദർശങ്ങളെ അനുകൂലിക്കാത്തവരെയും എതിരഭിപ്രായം പറയുന്നവരെയും അക്രമത്തിലൂടെ ഇല്ലായ്മ ചെയ്യുന്ന സമീപനം യാതൊരു വിധത്തിലും പ്രോത്സാഹിപ്പിക്കാൻ പാടില്ല. അക്രമരാഷ്ട്രീയം സമാധാനജീവിതത്തിനും വ്യക്തികളുടെയും സമൂഹത്തിന്റെയും ജീവനും സ്വത്തിനും ഭീഷണിയുമാണ്. പ്രബുദ്ധമായ കേരളീയ സമൂഹത്തിനു ചേരാത്ത ഇത്തരം പ്രവണത സമൂഹം തിരസ്കരിക്കുക തന്നെ വേണം.

**4. പരിസ്ഥിതിയും കാർഷികമേഖലയും:** പ്രകൃതിയെയും പരിസ്ഥിതിയെയും സംരക്ഷിക്കുകയും കൃഷിയെയും കൃഷിക്കാരെയും ആദരിക്കുകയും ചെയ്യുന്ന ഭരണനേതൃത്വമാണ് നമുക്കിന്ന് അത്യാവശ്യം. പ്രകൃതിവിഭവങ്ങൾ നമുക്കു മാത്രമല്ല, വരുംതലമുറയ്ക്കുകൂടി അവകാശപ്പെട്ടതാണ്. അത് അമിതമായും, നിയമവിരുദ്ധമായും ചൂഷണം ചെയ്യാൻ പാടില്ല. സംസ്ഥാനത്ത് പ്രവർത്തിക്കുന്ന മൂവായിരത്തോളം അനധികൃത ക്വാറികളുടെ പ്രവർത്തനം നിയമാനുസൃതം നിയന്ത്രിക്കാൻ ഇതുവരെ നടപടിയുണ്ടായിട്ടില്ല. സർക്കാരും ജനപ്രതിനിധികളും നയങ്ങൾക്ക് രൂപം നല്കുമ്പോൾ ഇക്കാര്യത്തിൽ വ്യക്തത വേണം. ഈ മേഖലയിൽ നടന്നുകൊണ്ടിരിക്കുന്ന അഴിമതിയും ധൂർത്തും അവസാനിപ്പിക്കാൻ ഇച്ഛാശക്തിയുള്ളവരെയാണ് നമ്മൾ വിജയിപ്പിക്കേണ്ടത്. ദുരന്ത സമയത്തെ സഹാനുഭൂതി അഭിനന്ദനാർഹമാണ്. എന്നാൽ ദുരിത സമയത്തെ സാധാരണക്കാരുടെ വേദന കാണാതെ പോകരുത്.

പരിസ്ഥിതിയോടൊപ്പം ഭരണാധികാരികളുടെ പ്രഥമ പരിഗണന ലഭിക്കേണ്ട തലമാണ് നാടിന്റെ നട്ടെല്ലായ കാർഷികമേഖല. കർഷകന് കൃഷിയിലൂടെ മാന്യമായി ജീവിക്കാനുള്ള സാഹചര്യം സൃഷ്ടിക്കാതെ മലയാളിയുടെ ആരോഗ്യവും ഭാവിയും ശോഭനമാവുകയില്ല. കാർഷിക വിളകളുടെ വിലക്കുറവ്, പട്ടയം മുതലായ വിഷയങ്ങളിൽ വ്യക്തമായ നയങ്ങളുള്ളവരാണ് തിരഞ്ഞെടുക്കപ്പെടേണ്ടത്. കാർഷികമേഖലയെ അവഗണിക്കുന്ന കക്ഷികളും സ്ഥാനാർത്ഥികളും ജനപിന്തുണ അർഹിക്കുന്നില്ല. പാർട്ടികൾ കാർഷിക നയം വ്യക്തമാക്കണം.

**5. ധാർമ്മികത:** സാമ്പത്തിക നിലവാരത്തോടൊപ്പം സമൂഹത്തിന്റെ ധാർമ്മിക നിലവാരത്തിനും ഊന്നൽ നല്കണം. വ്യക്തികളെയും കുടുംബങ്ങളെയും സമൂഹം മുഴുവനെയും ധാർമ്മികതയിലും നന്മയിലും വളർത്തുന്ന നയപരിപാടികൾ ആവിഷ്കരിക്കാൻ ജനപ്രതിനിധികൾക്ക് കഴിയണം. മദ്യം, മയക്കുമരുന്ന്, കള്ളക്കടത്ത്, ഭീകരപ്രവർത്തനങ്ങൾ എന്നിവയ്ക്കെതിരേ ശക്തമായ തീരുമാനങ്ങളെടുക്കുന്നവരെയാണ് നമുക്കാവശ്യം. മദ്യത്തെക്കുറിച്ചുള്ള വിവാദങ്ങളേക്കാൾ ഇന്നാവശ്യം ധിഷണാശക്തിയുള്ള ഭരണപാടവമാണ്. മദ്യം നമ്മുടെ സമൂഹത്തിന് ഗുണം ചെയ്യുന്നില്ലായെന്ന് ബോധ്യമുണ്ടെങ്കിൽ ബാക്കി നടപടികൾ എളുപ്പം. മദ്യത്തിന്റെ ഉപയോഗവും ലഭ്യതയും അതിന്റെ ദുരുപയോഗവും തടയുന്നതിന് ഉത്തരവാദിത്വമുള്ള ജനപ്രതിനിധികൾ തെരഞ്ഞെടുക്കപ്പെടണം. മദ്യത്തിനു പകരം മയക്കുമരുന്നിലേക്ക് പോകുന്നതും അത് കുട്ടികളിലേക്ക് വ്യാപിക്കാതിരിക്കുന്നതിനുമുള്ള മുൻകരുതലും ഉറപ്പും ഭരണനേതൃത്വം നൽകണം. അതിന് ഇച്ഛാശക്തിയുള്ളവരെ ജനങ്ങൾ തിരിച്ചറിയണം. സാമൂഹികതിന്മകൾ അനുദിനം വർധിച്ചുവരുന്നത് നിയമമില്ലാത്തതുകൊണ്ടല്ല, ഉത്തരവാദിത്വപ്പെട്ടവർ നിഷ്ക്രിയത്വം പുലർത്തുന്നതിനാലും ശക്തമായ നിയമനടപടി സ്വീകരിക്കാൻ ധൈര്യം കാണിക്കാത്തതുകൊണ്ടുമാണ്. മതത്തിന്റെയും പ്രത്യയശാസ്ത്രങ്ങളുടെയും ദുരുപയോഗം, മൗലികവാദത്തിലേക്കും ഭീകരപ്രവർത്തനങ്ങളിലേക്കും വഴിതുറക്കുമെന്നതിനാൽ, ജനങ്ങൾ അങ്ങേയറ്റം ജാഗ്രത പുലർത്തേണ്ട കാലമാണിത്. സാമൂഹ്യ വിപത്തുകൾ ഒന്ന് മറ്റൊന്നിനെ പ്രോത്സാഹിപ്പിക്കുന്ന വിധത്തിൽ പരസ്പരം ബന്ധപ്പെട്ട കണ്ണികളാണെന്നത് ഇവയുടെ ശക്തി വർധിപ്പിക്കുന്നു. ഈ സാമൂഹ്യതിന്മകൾക്കെതിരേ പോരാടാൻ പ്രാപ്തിയുള്ള ഒരു ഭരണകൂടത്തെയാണ് കേരള ജനതയ്ക്കാവശ്യം.

കേരളത്തെ ബാധിച്ചിരിക്കുന്ന അഴിമതി, സ്വജനപക്ഷപാതം ഇവ അടിയന്തിരമായി പരിഹരിക്കപ്പെടേണ്ടതാണ്. അഴിമതി കാട്ടുന്നവർ ഒരു ജനതയുടെ പൊതുസമ്പത്ത് തുരന്ന് മോഷ്ടിക്കുകയാണെന്നുള്ള ബോധ്യം ജനങ്ങൾക്കുണ്ടാകണം. ഇഷ്ടപ്പെട്ടവരാണെങ്കിലും അഴിമതി കാണിച്ചാൽ അത് മൂടിവയ്ക്കാതെ നിയമത്തിനുമുമ്പിൽ എത്തിക്കേണ്ടത് ഭരണാധികാരികളുടെ കടമയാണ്. അഴിമതി ആരു ചെയ്താലും അത് നാടിനാപത്താണ് എന്ന് പൊതുസമൂഹം തിരിച്ചറിയുകയും പ്രതികരിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു.

**6. ന്യൂനപക്ഷ സംരക്ഷണം:** ഭൂരിപക്ഷാധിപത്യമല്ല ജനാധിപത്യം. ന്യൂനപക്ഷങ്ങളെ സമത്വബോധത്തോടെ അംഗീകരിക്കുമ്പോൾ മാത്രമേ ജനാധിപത്യമുണ്ടാകൂ. എല്ലാ മതത്തിലുമുള്ള ചെറിയ വിഭാഗങ്ങൾക്കും മാന്യമായി ഈ നാട്ടിൽ ജീവിക്കാമെന്ന് ഉറപ്പുവരുത്തുവാൻ ഭരണത്തിലിരിക്കുന്നവർക്ക് കടമയുണ്ട്. ഈ ചെറുവിഭാഗങ്ങൾക്ക് അർഹമായ നീതി കാലതാമസം വരുത്താതെ നടപ്പിലാക്കി കൊടുക്കണം. സമൂഹത്തിലെ എല്ലാ വിഭാഗങ്ങളിലെയും ദുർബലർ ഭരണത്തിലിരിക്കുന്നവരുടെ ദയയും നീതിയും അർഹിക്കുന്നവരാണ്.

ഇത് നടപ്പാകണം. ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ടതിന്റെ പേരിൽ ആനുകൂല്യങ്ങൾ നഷ്ട പ്പെട്ട ദളിത് ക്രിസ്ത്യൻ, നാടാർ ക്രിസ്ത്യൻ മുതലായ വിഭാഗങ്ങൾക്ക് അനുഭാവപൂർണമായ പരിഗണന ലഭി ക്കേണ്ടതാണ്. അവരോടുള്ള വിവേചനം അവസാനിപ്പിക്കുകയും അവർക്കു നീതി ഉറപ്പാക്കുകയും വേണം. അതുപോലെതന്നെ, ഭരണകർത്താക്കളുടെ ശ്രദ്ധ പതിയേണ്ടതാണ് മത്സ്യത്തൊഴിലാളി മേഖലയും കുടിൽ വ്യവസായ മേഖലയും. അവർക്ക് ആവശ്യമായ സാമ്പത്തികവും വിദ്യാഭ്യാസപരവുമായ ആനുകൂല്യങ്ങളും സംവരണവും ലഭ്യമാക്കാൻ തിരഞ്ഞെടുക്കപ്പെടുന്ന സർക്കാരിന് സാധിക്കണം.

വലിയ ആരവങ്ങളും ആൾബലവും വോട്ടും വർദ്ധിപ്പിക്കുന്ന വികസന പ്രവർത്തനങ്ങളുടെ പേരിൽ ശബ്ദമില്ലാത്തവന്റെയും വോട്ടുബാങ്ക് പിൻബലം പ്രകടമാക്കാൻ ശക്തിയില്ലാത്തവരുടെയും അടിസ്ഥാന നീതിയും വികസനവും തടസപ്പെടുന്നില്ലായെന്ന് ഉറപ്പുവരുത്തുവാൻ ഭരിക്കുന്ന പാർട്ടിക്കും ഭരണാധികാരികൾക്കും കഴിയണം.

**7. ആദിവാസി-തോട്ടം തൊഴിലാളി സംരക്ഷണം:** ചൂഷണവും കുറ്റകരമായ അനാസ്ഥയും നിലനിൽക്കുന്ന രണ്ടു മേഖലകളാണ് ആദിവാസിക്ഷേമവും തോട്ടം തൊഴിലാളികളുടെ മനുഷ്യാവകാശ സംരക്ഷണവും. ഈ രണ്ടു മേഖലകളിലും തെരഞ്ഞെടുക്കപ്പെടുന്ന രാഷ്ട്രീയ നേതൃത്വത്തിന്റെ കൂട്ടായ ശ്രദ്ധയും അധികാരത്തിൽ വരുന്ന സർക്കാരിന്റെ കാര്യക്ഷമമായ ഇടപെടലുമുണ്ടാകണം.

ഭരണഘടന ഉറപ്പുനല്കുന്ന മനുഷ്യാവകാശങ്ങളുടെ ഭാഗം തന്നെയാണ് ന്യൂനപക്ഷ അവകാശങ്ങൾ. വിദ്യാഭ്യാസമേഖലയിൽ ഭരണഘടന ഉറപ്പാക്കുന്ന ന്യൂനപക്ഷ അവകാശങ്ങൾ സാധിച്ചുകൊടുക്കുന്നതിൽ സർക്കാരുകൾ ഇന്നും അലംഭാവം കാണിക്കുകയാണ്. 2011 മുതൽ ശമ്പളം ഇല്ലാതെ ജോലി ചെയ്യുന്ന മൂവായി രത്തിലധികം എയിഡഡ് സ്കൂൾ അധ്യാപകരുടെ നിയമനത്തിന് ഹൈക്കോടതിയുടെ അനുകൂലമായ വിധി ഉണ്ടായിട്ടും വേണ്ടപ്പെട്ടവർ സമയോചിതമായ നടപടി സ്വീകരിക്കാത്തത് അപലപനീയമാണ്.

ചുരുക്കത്തിൽ, ഭരിക്കാനുള്ള പാർട്ടിയെ തിരഞ്ഞെടുക്കുമ്പോൾ പാർട്ടികളുടെതെന്നപോലെ സ്ഥാനാർത്ഥി കളുടെ രാഷ്ട്രീയ, ധാർമ്മിക നിലപാടുകളും സ്വഭാവശുദ്ധിയും പൊതുനന്മയിലുള്ള താത്പര്യവും തിരഞ്ഞെ ടുപ്പിൽ പ്രധാന മാനദണ്ഡമായിരിക്കണമെന്ന് കെസിബിസി ആഗ്രഹിക്കുന്നു. കേരളത്തെ ശക്തവും ധാർമ്മി കവും സമ്പന്നവുമായ സംസ്ഥാനമാക്കാൻ ആവശ്യമായ കഴിവും അർപ്പണബോധവും നിശ്ചയദാർഢ്യവും ഉള്ള സ്ഥാനാർത്ഥികളെയും പാർട്ടികളെയും തിരഞ്ഞെടുക്കാൻ ഈ മാനദണ്ഡങ്ങൾ ഏവർക്കും ഉപകാരപ്പെ ടുമെന്ന് പ്രത്യാശിക്കുന്നു.

കേരള കത്തോലിക്കാ മെത്രാൻ സമിതിക്കുവേണ്ടി,

**കർദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കബാവ**
പ്രസിഡന്റ്, കെസിബിസി

**ആർച്ച്ബിഷപ്പ് മാർ ജോസഫ് പെരുന്തോട്ടം**
വൈസ് പ്രസിഡന്റ്, കെസിബിസി

**ബിഷപ്പ് ജോസഫ് കരിയിൽ**
സെക്രട്ടറി ജനറൽ, കെസിബിസി




# കേരളം സംസാരിക്കുന്നത് ഭരണത്തുടർച്ച

**ഉമ്മൻ ചാണ്ടി**



വെറും രണ്ടു പേരുടെ ഭൂരിപക്ഷവുമായി അധികാരത്തിൽ വന്ന്, ആറുമാസം പോലും നിലനില്ക്കില്ലെന്നു പ്രവചിക്കപ്പെട്ട ഒരു സർക്കാർ, ഇതാ വീണ്ടും ഭരണത്തിലേക്ക് എന്നു ജനങ്ങൾ പറയുന്ന അവസ്ഥ. അതാണ് പതിനാലാം നിയമസഭാ തെരഞ്ഞെടുപ്പിലേക്കു കേരളം നീങ്ങുമ്പോഴുള്ള ചിത്രം. ഓരോ തെരഞ്ഞെടുപ്പിലും മാറി മാറി വരുന്ന സർക്കാർ എന്ന ചരിത്രം തിരുത്തുകയെന്ന ചരിത്രനിയോഗമാണ് ഇത്തവണ യുഡിഎഫിനുള്ളത്.

പതിമ്മൂന്നാം നിയമസഭയിലേക്കു നടത്തുന്ന തെരഞ്ഞെടുപ്പിൽ രണ്ടു പേരുടെ ഭൂരിപക്ഷവുമായാണ് യുഡിഎഫ് അധികാരമേറ്റത്. ഈ സർക്കാർ ആറു മാസം പോലും നിലനില്ക്കില്ലെന്നായിരുന്നു ചിലരുടെ പ്രവചനം. നിയമസഭാ സമ്മേളനത്തിനിടയിൽ രണ്ട് എംഎൽഎമാർ മൂത്രമൊഴിക്കാൻ പോയാൽ താഴെവീഴുന്ന സർക്കാരായിരിക്കും ഇതെന്നു ചിലർ പരിഹസിച്ചു. പ്രവചനങ്ങളൊക്കെ തെറ്റിയെന്നു തിരിച്ചറിഞ്ഞപ്പോൾ പിന്നെ വളഞ്ഞിട്ട് ആക്രമിച്ചു. മുഖ്യമന്ത്രിയെ ഭരണസിരാകേന്ദ്രമായ സെക്രട്ടറിയേറ്റിൽ കയറാൻ അനുവദിക്കാതിരിക്കുക, വീട്ടിൽ നിന്നു പുറത്തിറങ്ങാതിരിക്കാൻ ബന്തിയാക്കുക, ജനങ്ങളുമായി ബന്ധപ്പെടാതിരിക്കാൻ വഴിതടയുക, ജനസമ്പർക്ക പരിപാടിപോലും നടത്താതിരിക്കാൻ ശ്രമിക്കുക, വഴിനീളെ കരിങ്കൊടി വീശുക തുടങ്ങിയ ഒരുപാട് പ്രാകൃതമായ സമരരീതികൾ അവലംബിച്ചു. ഇതിനെല്ലാം പുറമേ, കണ്ണൂരിൽവച്ച് കല്ലെറിഞ്ഞു വീഴ്ത്തുകയും ചെയ്തു. കേരളത്തിന്റെ ചരിത്രത്തിൽ ഒരു മുഖ്യമന്ത്രിയെ ഇതുപോലെ വേട്ടയാടിയിട്ടുണ്ടോ? ഏറ്റവും മോശം കീഴ്‌വഴക്കം സൃഷ്ടിച്ചാണ് പ്രതിപക്ഷം കടന്നുപോകുന്നത്.

ഭാര്യയെ കൊന്ന കേസിൽ ജീവപര്യന്തം ശിക്ഷിക്കപ്പെട്ട് ജയിലിൽ കഴിയുന്ന പ്രതിയും 33 തട്ടിപ്പുകേസുകളിലെ മറ്റൊരു പ്രതിയും ഉന്നയിച്ച ആരോപണങ്ങൾ അതേപടി ഏറ്റുപിടിച്ച് ഇതുപോലെ പ്രതിപക്ഷം അപഹാസ്യമായിട്ടുണ്ടോ? കോയമ്പത്തൂരിലേക്കു നടത്തിയ സജീവസംപ്രേഷണ യാത്രയിൽ പങ്കാളികളായ പ്രതിപക്ഷം, അതിലും മോശമായ ആരോപണങ്ങൾ നിയമസഭയിൽ ഉയിച്ച് പരിഹാസ്യരായില്ലേ? ഏറ്റവും ഹീനമായ ആരോപണങ്ങൾ ഉന്നയിക്കുതിനെ 'ഹിറ്റിംഗ് ബിലോ ദ ബെൽട്ട്' എന്നാണ് ഇംഗ്ലീഷിൽ പറയുന്നത്. പക്ഷേ, അതിലുമൊക്കെ എത്രയോ താഴെയാണ് പ്രതിപക്ഷം ഹിറ്റ് ചെയ്തത്? കുടുംബമാണല്ലോ നമ്മുടെയൊക്കെ ഏറ്റവും വലിയ സ്വത്ത്. കുടുംബത്തെപോലും ആരോപണങ്ങളിൽ കുടുക്കി എന്നെ തളർത്താനായിരുന്നല്ലോ പ്രതിപക്ഷത്തിന്റെ ശ്രമം.

### വിരട്ടാൻ പാഴ്ശ്രമം

പ്രതിപക്ഷം സിഡിയുടെ പിറകേ പോയപ്പോൾ, വഴിനീളെ ഉപരോധം തീർത്തപ്പോൾ, ആരോപണങ്ങളുടെ പെരുമഴ പെയ്യിച്ചപ്പോൾ സർക്കാർ അതിന്റെ പ്രവർത്തനങ്ങളുമായി മുന്നോട്ടുപോയി. വികസനവും കരുതലുമായിരുന്നു യുഡിഎഫ് സർക്കാരിന്റെ മുഖമുദ്ര. മന്ത്രിമാർ അതു മത്സരിച്ചു നടപ്പാക്കി. അങ്ങനെയാണ് ദശാബ്ദങ്ങളായി കേരളം കാത്തിരു ഒരുപാട് കാര്യങ്ങൾ നടപ്പാക്കാൻ കഴിഞ്ഞത്. ഇവിടെ ഒന്നും നടക്കില്ലെന്നു പറഞ്ഞിടത്ത് ഇവിടെ പലതും നടക്കും എന്നു കാണിച്ചു കൊടുക്കാൻ കഴിഞ്ഞത്. പ്രതിപക്ഷത്തിന്റെ ഒരു കഴഞ്ചുപോലും സഹകരണം ലഭിച്ചില്ലെന്നു മാത്രമല്ല, എല്ലാത്തിനും പ്രതിബന്ധം സൃഷ്ടിച്ച് അവർ മുന്നിലും പിന്നിലും ഉണ്ടായിരുന്നു.

7,525 കോടി രൂപയുടെ വിഴിഞ്ഞം തുറമുഖ പദ്ധതിയിൽ 6,000 കോടി രൂപയുടെ അഴിമതി ഉന്നയിച്ച് വിരട്ടാനാണ് പ്രതിപക്ഷം ശ്രമിച്ചത്. പക്ഷേ, പദ്ധതി നടപ്പാക്കിക്കഴിഞ്ഞപ്പോൾ, ഇനി അതു തുടർന്നാലും തെറ്റില്ലെന്ന നിലപാടിലെത്തി. സ്മാർട്ട് സിറ്റി പദ്ധതി അവർക്ക് കുറെക്കാലം കേവലം ഭൂമിയിടപാടായിരുന്നു. കൊച്ചി മെട്രോ നഷ്ടക്കച്ചവടമായിരിക്കുമെന്നു പറഞ്ഞ് അതിന്മേൽ അടയിരുന്നു. കോമൺവെൽത്ത് ഗെയിംസ് കഴിഞ്ഞപ്പോൾ സുരേഷ് കൽമാഡി തിഹാർ ജയിലിൽ പോയതുപോലെ, ദേശീയ ഗെയിംസ് കഴിയുമ്പോൾ മുഖ്യമന്ത്രിയും കായികമന്ത്രിയും ജയിലിലാകുമെന്നായി

രുന്നു മറ്റൊരു പ്രചാരണം. എന്നാൽ, ദേശീയ ഗെയിംസ് കേരളത്തിന്റെ യശസുയർത്തി. ഇതാണു കേരളത്തിലെ പ്രതിപക്ഷം. അവരുടെ ബി ടീമായി ബിജെപിയും പ്രവർത്തിക്കുന്നു.

### വിസ്മയ കാഴ്ചകൾ.

അരദശാബ്ദത്തെ കാത്തിരിപ്പിനുശേഷം വിഴിഞ്ഞം അന്തർദേശീയ തുറമുഖം, 35 വർഷത്തിനുശേഷം പുതിയ ഒൻപതു സർക്കാർ മെഡിക്കൽ കോളജുകൾ, നാലു പതിറ്റാണ്ടിനുശേഷം തിരുവനന്തപുരം, കോഴിക്കോട്, കൊല്ലം, ആലപ്പുഴ ബൈപാസുകൾ, ഒരു ദശാബ്ദത്തിനുശേഷം കൊച്ചി മെട്രോയും കണ്ണൂർ വിമാനത്താവളവും, 400 ദിവസംകൊണ്ട് 100 പാലങ്ങൾ തുടങ്ങിയ വിസ്മയക്കാഴ്ചകൾ കേരളം കണ്ടു. ഐക്യകേരളത്തിൽ 1973ൽ ഉണ്ടായ ഇടുക്കി അണക്കെട്ടിനും 1993ൽ ഉണ്ടായ നെടുമ്പാശേരി



വിമാനത്താവളത്തിനുംശേഷം കാര്യമായൊന്നും ഉണ്ടായിട്ടില്ല. സംസ്ഥാനത്തെ ഏറ്റവും വലിയ സ്വകാര്യനിക്ഷേപമാണ് വിഴിഞ്ഞത്തേത്. സ്വകാര്യനിക്ഷേപകർക്കും കേരളത്തെക്കുറിച്ച് ആത്മവിശ്വാസം ലഭിച്ചിരിക്കുന്നു.

വികസനത്തിനോടൊപ്പമോ അതിനേക്കാൾ ഒരു പടി മുകളിലോ ആയിരുന്നു ക്ഷേമപ്രവർത്തനങ്ങൾ. സാമൂഹികക്ഷേമ വകുപ്പുവഴി 32 ലക്ഷം പേർക്കും തൊഴിൽവകുപ്പ്, കൃഷിവകുപ്പ് എന്നിവ വഴി 10.35 ലക്ഷം പേർക്കും ക്ഷേമപെൻഷൻ, 95 ലക്ഷം പേർക്ക് ഒരു രൂപ അരി, 1.42 ലക്ഷം പേർക്ക് 1200 കോടി രൂപയുടെ കാരുണ്യ ചികിത്സാസഹായം, സാമൂഹിക സുരക്ഷാമിഷനിലൂടെ 48 ലക്ഷം പേർക്ക് 14 പദ്ധതികൾ, എൻഡോസൾഫാൻ ദുരിതബാധിതർക്ക് 150 കോടി ധനസഹായം, 620 കുട്ടികൾക്ക് കോക്ലിയർ സർജറി, മുഖ്യമന്ത്രിയുടെ ദുരിതാശ്വാസനിധിയിൽ നിന്ന് 706 കോടി രൂപ, ജനസമ്പർക്ക പരിപാടിയിലൂടെ 7.89 ലക്ഷം പരാതികളുടെ തീർപ്പാക്കൽ തുടങ്ങിയവ ക്ഷേമപ്രവർത്തനരംഗത്തെ ഊർജസ്വലമാക്കി.

ക്രമസമാധാനപാലന രംഗത്ത് കേരളം രാജ്യത്തിനുതന്നെ മാതൃകയായി. സംസ്ഥാനം പൊതുവെ ശാന്തമായിരുന്നെങ്കിലും ടി.പി. ചന്ദ്രശേഖരന്റെ ഉൾപ്പെടെയുള്ള രാഷ്ട്രീയ കൊലപാതകങ്ങൾ കേരളീയ മന:സാക്ഷിയെ കുത്തിനോവിച്ചു. രാഷ്ട്രീയ കൊലപാതകക്കേസുകളിൽ പോലീസ് മുഖംനോക്കാതെ നടപടി സ്വീകരിക്കുകയും കുറ്റക്കാരെ കണ്ടെത്തി അർഹിക്കുന്ന ശിക്ഷ നേടിക്കൊടുക്കുകയും ചെയ്തു. എത്രയോ ജീവനുകളാണ് കുരുതി കൊടുക്കപ്പെട്ടത്. വെറും സാധാരണക്കാരുടെ ജീവനുകൾ. കൊല്ലാനും കൊല്ലിക്കാനുമൊക്കെ തീട്ടൂരം കൊടുത്തിരുന്നവർ ഇക്കാലമത്രയും സുരക്ഷിതരായിരുന്നു. എന്നാൽ കാലം മാറിയിരിക്കുന്നു. കൊലപാതകികളുടെ തായ്‌വേരിലേക്കു തന്നെ നീതിയുടെ കരങ്ങൾ നീണ്ടുചെല്ലുന്നു.

### വീടുകളിൽ സമാധാനം

യുഡിഎഫ് സർക്കാരിന്റെ ഏറ്റവും ധീരോദാത്തവും ദീർഘവീക്ഷണത്തോടു കൂടിയതുമായ നടപടി 730 ബാറുകൾ പൂട്ടി എതാണ്. കേരളത്തിനുമേലുള്ള ചില കളങ്കങ്ങൾ മായ്ച്ചുകളയാനും കേരളീയ സമൂഹം നേരിടുന്ന ചില ഗുരുതരമായ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്താനും ഇതിലൂടെ സാധിച്ചു. രാജ്യത്ത് ഏറ്റവുമധികം മദ്യപിക്കുന്ന സ്ഥലം, ഏറ്റവും കൂടുതൽ അപകടനിരക്കുള്ള സ്ഥലം, ഏറ്റവും ഉയർ ആത്മഹത്യാനിരക്കുള്ള സംസ്ഥാനം തുടങ്ങിയ നാണക്കേടുകളാണ് കേരളത്തിനുണ്ടായിരുന്നത്. മദ്യത്തിന്റെ ഏറ്റവും വലിയ ഇരകൾ സ്ത്രീകളും കുഞ്ഞുങ്ങളുമാണ്. 2014-15ൽ 8,283 കോടി രൂപയായിരുന്നു മദ്യത്തിൽ നിന്നുള്ള വരുമാനം. സമ്പൂർണ മദ്യനിരോധനം നടപ്പാകുമ്പോൾ നമുക്ക്

ഇത്രയും വലിയ വരുമാനമാണു നഷ്ടപ്പെടുത്. അപ്പോൾ നമുക്കു തിരികെ കിട്ടുന്നുത് വീടുകളിലും സമൂഹത്തിലും വിലമതിക്കാനാവാത്ത സമാധാനമാണ്.

പൂട്ടിയ ബാറുകൾ തുറക്കണം എന്ന നിലപാടാണ് സിപിഎം സംസ്ഥാന നേതൃത്വം സ്വീകരിച്ചിട്ടുള്ളത്. ഒരു വിഭാഗം ബാറുടമകളുമായി ഇക്കാര്യത്തിൽ സിപിഎം ധാരണയുണ്ട്. യുഡിഎഫ് അധികാരത്തിൽ തുടരാതിരിക്കാൻ അവർ കയ്യും മെയ്യും മറന്ന് അധ്വാനിക്കുന്നുണ്ട്. സർക്കാരിനും എനിക്കും എതിരേ ഉയർ ആരോപണങ്ങൾ ഈ കൂട്ടുകെട്ടിന്റെ ഗൂഢാലോചനയുടെ ഭാഗമാണ്. എന്നാൽ സിപിഎം നിലപാടിനെതിരേ പൊതുജനരോഷം ഉയരുന്നുവെന്നു വ്യക്തമായപ്പോൾ സിപിഎം ജനറൽ സെക്രട്ടറിക്കു തന്നെരംഗത്തുവരേണ്ടി വന്നു. സംസ്ഥാന നേതൃത്വത്തിന്റെ നിലപാടിനെ സീതാറാം യെച്ചൂരി തള്ളിക്കളഞ്ഞു. യുഡിഎഫ് തീരുമാനവും നിലപാടും ശരിയാണെ് സിപിഎമ്മിനു സമ്മതിക്കേണ്ടി വന്നു. ഇതോടെ പ്രചാരണരംഗത്ത് യുഡിഎഫിന് വലിയ മേൽക്കൈയാണു ലഭിച്ചത്.

## സ്റ്റാർട്ടപ്പ്

യുഡിഎഫ് സർക്കാരിന്റെ അഞ്ചു വർഷത്തെ പ്രവർത്തനത്തിൽ എനിക്കേറ്റവും സംതൃപ്തിയും സന്തോഷവും ലഭിച്ച ഒരു കർമപദ്ധതി സ്റ്റാർട്ടപ്പ് വിജയമാണ്. കേരളം നട്ടുവളർത്തി ദേശീയതലത്തിലേക്കു പടർന്ന നമ്മുടെ സ്റ്റാർട്ടപ്പ് ഇന്ന് ആഗോളതലത്തിൽ തന്നെ ശ്രദ്ധിക്കപ്പെടുന്നു. പ്രധാനമന്ത്രി നരേന്ദ്ര മോഡി 2015 ഓഗസ്റ്റ് 15ന് ചെങ്കോട്ടയിൽ നിന്നു നല്കിയ സ്വാതന്ത്ര്യദിന സന്ദേശത്തിലാണ് സ്റ്റാർട്ടപ്പ് പദ്ധതി പ്രഖ്യാപിച്ചത്. അതിനും മൂന്നു വർഷംമുമ്പേ 2012 ഏപ്രിൽ 15നു കേരളത്തിൽ സ്റ്റാർട്ടപ്പിനു തുടക്കമിട്ടു.

ഐടിയിൽ കുറെയധികം തൊഴിലവസരങ്ങൾ സൃഷ്ടിച്ചിടത്ത് യുഡിഎഫ് സർക്കാർ നിന്നില്ല. യുവാക്കളെ തൊഴിൽസംരംഭകരാക്കാൻ ലക്ഷ്യമിട്ടു. കേരളത്തിന് അതിനുള്ള എല്ലാ സാധ്യതകളുമുണ്ടെന്നു സർക്കാർ തിരിച്ചറിഞ്ഞു. ആപ്പിൾ, മൈക്രോസോഫ്റ്റ് തുടങ്ങിയ ഫോർച്യൂ 500 കമ്പനികളുടെ തുടക്കം വെറും ഗാരേജിലായിരുന്നു. അവരിൽ നിന്നും പ്രചോദനം ഉൾക്കൊള്ളാൻ പാകത്തിലുള്ള ഒരു യുവനിര കേരളത്തിലുണ്ട്. അടിസ്ഥാനസൗകര്യം ഒരുക്കിയാൽ അവർ അത്ഭുതം സൃഷ്ടിക്കുമെ സർക്കാരിന്റെ പ്രതീക്ഷ അവർ തെറ്റിച്ചില്ല. അങ്ങനെയാണ് കളമശേരി കിൻഫ്ര പാർക്കിൽ സ്റ്റാർട്ടപ്പിനു തുടക്കം. പിന്നീട് തിരുവനന്തപുരത്തേക്കും കോഴിക്കോട്ടേക്കും വ്യാപിപ്പിച്ചു.

ആദ്യ അഞ്ചുവർഷംകൊണ്ട് 68 പദ്ധതികൾ തുടങ്ങുകയായിരുന്നു ലക്ഷ്യം. പക്ഷേ, ഇത്തരമൊരു അവസരത്തിനു യുവാക്കൾ കാത്തിരിക്കുകയായിരുന്നു എന്നു വേണം കരുതാൻ. ആദ്യവർഷം തന്നെ 6,000 അപേക്ഷകൾ ലഭിച്ചു. ഇതിൽ 300 എണ്ണം വിജയകരമായി നടപ്പാക്കി. രണ്ടായിരത്തിലധികം പേർക്കു തൊഴിൽ ലഭിച്ചു. യോഗ്യതയുള്ള ആർക്കും സ്റ്റാർട്ടപ്പിലേക്കു കടന്നുവരാം. ഇന്നോവേഷൻ സോണിൽ തങ്ങളുടെ ആശയങ്ങൾ ചെത്തിമിനുക്കി പ്രോജക്ടാക്കാം. വിദഗ്ധരുടെ ബോർഡ് പ്രോജക്ട് അംഗീകരിച്ചാൽ ഇൻക്യുബേഷനിൽ സംരംഭകന് സൗകര്യം അനുവദിക്കുന്നു. ഐടി സൗകര്യങ്ങളും ധനകാര്യസേവനങ്ങളും ഇന്റർനെറ്റ് കണക്ടിവിറ്റിയും എന്നുവേണ്ട ഒരു സംരംഭത്തിനുവേണ്ട എല്ലാ സൗകര്യങ്ങളും ഇൻക്യുബേറ്ററിൽ ലഭ്യമാണ്. സേവനങ്ങൾ സൗജന്യമായും ഇളവുകളോടെയും നല്കുന്നു. പ്രവർത്തന മൂലധനം എയ്ഞ്ചൽ ഫണ്ടിംഗ് വഴി ലഭ്യമാക്കുന്നു. കമ്പനിയുടെ വളർച്ചയുടെ ഓരോ ഘട്ടത്തിലും ഉപദേശങ്ങളും സഹായങ്ങളുമായി പ്രമുഖരുടെ നിരതയെുണ്ട്. 20 ശതമാനം ഗ്രേസ് ഹാജരും നാലു ശതമാനം ഗ്രേസ് മാർക്കും വിദ്യാർത്ഥി സംരംഭകർക്കു നല്കുന്നു. ബജറ്റിന്റെ ഒരു ശതമാനം സ്റ്റാർട്ടപ്പ് സംരംഭകർക്കായി മാറ്റിവച്ചിട്ടുണ്ട്.

ലോകത്തിലെ തന്നെ ഏറ്റവും വലിയ ഹാർഡ് ഡിസ്ക് നിർമാതാക്കളാണ് സീ ഗേറ്റ്. അവർ ഇന്ത്യയിൽ ഓപ്പറേഷൻ തുടങ്ങുന്നതിന്റെ ഭാഗമായി ടെക്നോപാർക്കിലും എത്തിയിരുന്നു. ലോകത്തിലെ മികച്ച ടെക്നോളജി പാർക്കിനെക്കുറിച്ച് നായറിയാവുന്ന സീ ഗേറ്റുകാർ ടെക്നോപാർക്കിലെ സൗകര്യങ്ങളിൽ ആകൃഷ്ടരായി. അവർ ഇവിടെ കമ്പനി സ്ഥാപിക്കാൻ ഒരൊറ്റ നിബന്ധനയേ വച്ചുള്ളൂ– ഒരു മണിക്കൂർ പോലും തങ്ങളുടെ കമ്പനി അടച്ചിടാൻ പാടില്ല. അയ്യായിരം പേർക്കു നേരിട്ടു തൊഴിൽ. ഇതിൽ ഭൂരിപക്ഷവും പെൺകുട്ടികൾക്ക്. രാത്രിയും പകലും ഒരുപോലെ ജോലി ഉള്ളതിനാൽ എല്ലാ ജീവനക്കാർക്കും ഡോർമിറ്ററി സൗകര്യം; മികച്ച ശമ്പളം. കമ്പനി ആവശ്യപ്പെട്ട ഒരേയൊരു വ്യവസ്ഥ അംഗീകരിക്കാൻ തയാറാണെ് മുഖ്യമന്ത്രി എ. കെ. ആന്റണിയും വ്യവസായ മന്ത്രി പി.കെ. കുഞ്ഞാലിക്കുീയും അറിയിച്ചു. പത്തുവർഷം ഇങ്ങനെയൊരു ഉറപ്പു നല്കാമെന്ന് ഇ.കെ. നായനാരും സമ്മതിച്ചു. ഇനി ആകെ വേണ്ടത് പ്രതിപക്ഷ നേതാവ് വി.എസ്. അച്യുതാനന്ദന്റെ സമ്മതം. പക്ഷേ, അങ്ങനെയൊരു വ്യവസായം വേണ്ടെന്നു അദ്ദേഹം മുഖത്തടിച്ചപോലെ പറഞ്ഞു. സീ ഗേറ്റ് നേരേ ചൈനയിലേക്കു പോയി. കമ്യൂണിസ്റ്റ് ചൈന സീ ഗേറ്റിനെ രണ്ടുകൈയും നീട്ടി സ്വീകരിച്ചു. പതിനയ്യായിരം പേർക്ക് ജോലി കൊടുക്കു മഹാപ്രസ്ഥാനമായി സീ ഗേറ്റ് ചൈനയിൽ വളർന്നു! ഐടി രംഗത്ത് ഇങ്ങനെ നിരവധി നഷ്ടക്കണക്കുകളാണു കേരളത്തിനു പറയാനുള്ളത്.

## കൊലപാതക രാഷ്ട്രീയം

2012 മെയ് 4 വെള്ളിയാഴ്ച രാത്രി 10.30. കേരളം വിറങ്ങലിച്ചുനിന്ന നിമിഷം. ടി.പി. ചന്ദ്രശേഖരനെ 51 വെട്ടുവെട്ടിക്കൊന്ന നിമിഷം. കേരളം കണ്ട ഏറ്റവും മൃഗീയമായ കൊലപാതകം. 51 വെട്ടേറ്റു ചിതറിവീണ ടിപി എന്ന രണ്ടക്ഷരം കേരളത്തിന്റെ നൊമ്പരപ്പൂവായി. ടിപിയെക്കുറിച്ച് കഥകളും കവിതകളും സിനിമകളുമിറങ്ങി. ടിപി കൊല്ലപ്പെട്ടിട്ട് നാലു വർഷമാകുങ്കെിലും അദ്ദേഹത്തിന്റെ ഓർമകൾക്ക് മരണമില്ല. സിപിഎമ്മിന്റെ അണികളെ പിടിച്ചെടുത്ത റവലൂഷനറി മാർക്സിസ്റ്റ് പാർട്ടിയോടുള്ള രാഷ്ട്രീയവിരോധമാണ് ടി.പി.




ചന്ദ്രശേഖരന്റെ കൊലയ്ക്കു കാരണമെു വ്യക്തമാക്കിയ കുറ്റപത്രത്തിൽ സിപിഎം നേതാക്കൾ അടക്കം 76 പേരെയാണ് പ്രതിചേർത്തത്. ആയിരത്തിലധികം പേജുള്ള കുറ്റപത്രത്തിൽ 326 സാക്ഷികളുടെ മൊഴികളും പ്രതികളുടെ കുറ്റസമ്മത മൊഴികളും ഉൾക്കൊള്ളിച്ചി'ുണ്ട്. മൂന്ന് സി.പി.എം. നേതാക്കളും ഏഴു കൊലയാളികളുമടക്കം 11 പേരെ ഈ കേസിൽ ജീവപര്യന്തം ശിക്ഷിച്ചു.

ടിപി വധക്കേസിൽ ശിക്ഷ പോരെന്നു സർക്കാരും ശിക്ഷ റദ്ദാക്കണമെന്നു പ്രതികളും ഹൈക്കോടതിയിൽ അപ്പീൽ നല്കിയിരിക്കുകയാണ്. അപൂർവങ്ങളിൽ അപൂർവമായ ഈ കൊലപാതക്കേസിലെ പ്രതികൾക്ക് വധശിക്ഷവേണം എന്നതാണ് സർക്കാരിന്റെ നിലപാട്. കേസിലെ ഗൂഢാലോചന സിബിഐ അന്വേഷിക്കണം എന്നാവശ്യപ്പെട്ട് സംസ്ഥാന സർക്കാർ നല്കിയ അപേക്ഷ കേന്ദ്രസർക്കാരിന്റെ മുന്നിലുണ്ട്. ഹൈക്കോടതിയിൽ ഹർജിയുമുണ്ട്.

കതിരൂർ മനോജ് വധക്കേസ്, അരിയിൽ ഷുക്കൂർ വധക്കേസ്, മുഹമ്മദ് ഫസൽ വധക്കേസ് തുടങ്ങിയ കേസുകളിലെല്ലാം സിപിഎം കനത്ത പ്രതിരോധത്തിലാണ്. മൂന്നു കേസുകളും സിബിഐ അന്വേഷണത്തിലാണ്. ആദ്യത്തെ രണ്ടു കേസുകളിലും സിപിഎം ജില്ലാ സെക്രട്ടറി പി. ജയരാജൻ ഉൾപ്പെട്ട ഗൂഢാലോചന നടന്നതായി കരുതപ്പെടുന്നു. കതിരൂർ മനോജ് വധക്കേസിൽ യുഎപിഎ പ്രകാരമാണ് അദ്ദേഹത്തെ അറസ്റ്റ് ചെയ്തത്. ഷുക്കൂർ വധക്കേസിൽ പി. ജയരാജൻ 32-ാം പ്രതിയും ടി.വി. രാജേഷ് 33-ാം പ്രതിയുമാണ്. മുഹമ്മദ് ഫസൽ കേസിൽ സിബിഐ കുറ്റപത്രം സമർപ്പിച്ചു കഴിഞ്ഞു. സിപിഎം തിരുവങ്ങാട് ലോക്കൽ കമ്മിറ്റി സെക്രട്ടറി കാരായി ചന്ദ്രശേഖരൻ, കണ്ണൂർ ജില്ലാ സെക്രട്ടേറിയറ്റ് അംഗം കാരായി രാജൻ എന്നീ പ്രമുഖ നേതാക്കൾ കുറ്റപത്രത്തിലുണ്ട്. നീതിയുടെ കരങ്ങൾ യഥാർത്ഥ പ്രതികളിലേക്കു നീങ്ങുന്നത് ഇതാദ്യം.

### യുഡിഎഫ് വീണ്ടും

പ്രതിസന്ധികൾക്കിടയിൽ നിന്നു കൈവരിച്ച നേട്ടങ്ങളും നടത്തിയ പ്രവർത്തനങ്ങളുമായാണ് യുഡിഎഫ് സർക്കാർ വീണ്ടും ജനവിധി തേടുന്നത്. മദ്യത്തിന്റെ പിടിയിൽ നിന്നു കേരളത്തെ മോചിപ്പിക്കാനുള്ള അവസരമാണ് ജനങ്ങൾക്കു ലഭിക്കുന്നത്. കൊലപാതക രാഷ്ട്രീയത്തിന് അറുതി വരുത്തിയേ തീരൂ. കേരളം ഇനിയും വളരണം; അതിന് തുടരണമീ ഭരണം. അതുകൊണ്ടു തന്നെയാണ് ഭരണത്തുടർച്ചയെക്കുറിച്ച് ജനങ്ങൾ ഇപ്പോൾ സംസാരിക്കുന്നത്.




# മതനിരപേക്ഷത കാത്തുസൂക്ഷിക്കാൻ എൽ.ഡി.എഫ് അധികാരത്തിൽ വരണം

**പിണറായി വിജയൻ**



രാജ്യത്തിന്റെ മതനിരപേക്ഷതയും ഫെഡറലിസവും ശക്തമായ വെല്ലുവിളിയെ നേരിട്ടുകൊണ്ടിരിക്കുന്ന ഘട്ടത്തിലാണ് 14-ാം കേരള നിയമസഭയിലേക്ക് തെരഞ്ഞെടുപ്പ് നടക്കുന്നത്. ബി.ജെ.പി അധികാരത്തിൽ എത്തിയതോടെ ഹിന്ദുരാഷ്ട്രം സ്ഥാപിക്കുക എന്ന കാഴ്ചപ്പാട് വിവിധ രീതികളിൽ അവർ മുന്നോട്ട് വെയ്ക്കുകയാണ്. അതിന്റെ ഭാഗമായി അക്രമണോത്സുക വർഗീയത അവർ നടപ്പിലാക്കുകയാണ്. ഇങ്ങനെ സംഭവിക്കുന്നതിന് കാരണം ബി.ജെ.പി സാധാരണ രാഷ്ട്രീയ പാർടിയല്ല എന്നതുകൊണ്ടാണ്. അത് ആർ.എസ്.എസ് നേതൃത്വം നൽകുന്ന രാഷ്ട്രീയ പാർടിയാണ്.

ആർ.എസ്.എസിന്റെ നിലപാടുകൾ വിശദീകരിക്കുന്നത് *വിചാരധാര*യിലാണ്. *വിചാരധാര*യുടെ മൂന്ന് അധ്യായങ്ങൾ നീക്കിവെച്ചിരിക്കുന്നത് ആന്തരിക ഭീഷണികൾ എന്ന പേരിലാണ്. ആർ.എസ്.എസിന്റെ അഭിപ്രായത്തിൽ രാജ്യത്തിന് മൂന്ന് ഭീഷണികളാണ് ഉള്ളത്. ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ, കമ്മ്യൂണിസ്റ്റുകാർ എന്നിവരാണ് അവർ. ഇവരെ രാജ്യത്തിൽ നിന്നും ഉന്മൂലനം ചെയ്താൽ മാത്രമേ രാജ്യം രക്ഷപ്പെടുകയുള്ളൂ എന്നാണ് ആർ.എസ്.എസിന്റെ അഭിപ്രായം. ഈ കാഴ്ചപ്പാടാണ് വിവിധ രീതിയിൽ ബി.ജെ.പി രാജ്യത്ത് നടപ്പിലാക്കി കൊണ്ടിരിക്കുന്നത്.

രാജ്യത്ത് ന്യൂനപക്ഷങ്ങൾക്കും കമ്മ്യൂണിസ്റ്റുകാർക്കുമെതിരെയാണ് സംഘപരിവാർ ആക്രമണങ്ങൾ പ്രധാനമായും സംഘടിപ്പിക്കുന്നത്. മറ്റ് ജനാധിപത്യവാദികളേയും വെറുതെ വിടുന്നില്ല. 2021 ആകുമ്പോഴേക്കും ഇന്ത്യയിൽ ഒരു ക്രിസ്ത്യാനിയും അവശേഷിക്കില്ലെന്നാണ് സംഘപരിവാർ സംഘടനയായ ഡി.ജെ.എസിന്റെ (ധർമ്മ ജാഗരൺ സമിതി) പ്രധാന വക്താവായ രാജേന്ദ്രസിങ് സോളങ്കി പറഞ്ഞത്. അതിനായി 2020 ഓടുകൂടി തങ്ങളുടെ ഹിന്ദുത്വ അജണ്ട രാജ്യത്തെ മുഴുവൻ ജനതയിലും അടിച്ചേൽപിക്കുന്ന പദ്ധതികളാണ് ഇവർ നടപ്പിലാക്കി കൊണ്ടിരിക്കുന്നത്.

ബി.ജെ.പി എവിടെയൊക്കെ സ്വാധീനം ഉറപ്പിക്കാൻ ശ്രമിച്ചിട്ടുണ്ടോ അവിടെയെല്ലാം ന്യൂനപക്ഷ ജനവിഭാഗങ്ങളെ ആക്രമിച്ചിട്ടുണ്ട്. 2003 ൽ ഒറീസയിൽ ഗ്രഹാംസ്റ്റെയിൻസിനേയും പത്ത് വയസുകാരൻ ഫിലിപ്പിനേയും ആറുവയസുകാരൻ തിമോത്തിയേയും ചുട്ടുകൊന്ന ദാരുണമായ സംഭവം നാം മറന്നിട്ടില്ല. ഒറീസയിലെ കാന്തമല്ലിൽ നടന്ന കലാപം മനസാക്ഷിയുള്ളവരെ ഞെട്ടിക്കുന്നതായിരുന്നു. 2008 ൽ ഹിന്ദു സന്യാസിയെ മാവോയിസ്റ്റുകൾ കൊലപ്പെടുത്തിയതിനെ തുടർന്ന് ക്രിസ്ത്യാനികൾക്ക് നേരെ കനത്ത ആക്രമണം ഉണ്ടായി. 5600 ക്രിസ്ത്യൻ വീടുകൾ തീവെക്കപ്പെട്ടു. 54000 പേർ വീടില്ലാത്തവരായി. 38 ക്രിസ്ത്യാനികൾ കൊല്ലപ്പെട്ടു. 18000 പേർക്ക് പരിക്കേറ്റു. ഈ ഘട്ടങ്ങളിലാണ് സി.പി.ഐ (എം) ന്റെ ഓഫീസ് ആരാധനയ്ക്കായി ക്രിസ്ത്യൻ വിഭാഗങ്ങൾക്ക് വിട്ടു നൽകിയത്.

1997 ൽ 24 ആക്രമണവും 1998 ൽ 90 ആക്രമണങ്ങളും ക്രിസ്ത്യൻ വിഭാഗത്തിന് നേരെ ഉണ്ടായി. 1997 ൽ ഗുജറാത്തിൽ 22 ക്രിസ്ത്യൻ പള്ളികളാണ് തകർക്കപ്പെട്ടത്. മറ്റൊരു 16 എണ്ണത്തിന് കേടുപാടുകൾ സംഭവിച്ചു. ഗുജറാത്ത്, മഹാരാഷ്ട്ര, ഉത്തർപ്രദേശ്, മധ്യപ്രദേശ്, ന്യൂഡൽഹി എന്നീ സ്ഥലങ്ങളിൽ 2000 ജൂണിലും അക്രമ സംഭവങ്ങൾ അരങ്ങേറി. മാംഗ്ലൂർ, ഉഡുപ്പി, ചിക്കമംഗ്ലൂർ തുടങ്ങിയ സ്ഥലങ്ങളിൽ 2008 സെപ്തംബറിൽ 20 ക്രിസ്ത്യൻ പള്ളികൾ ആക്രമിക്കപ്പെട്ടു.

2014 ൽ മധ്യപ്രദേശിലെ മാണ്ഡിയ ജില്ലയിൽ പള്ളി തകർക്കപ്പെടുകയും ബൈബിൾ കത്തിക്കുകയും ചെയ്തു. ജബൽപൂരിൽ ബൈബിൾ കൺവെൻഷൻ ആക്രമിക്കപ്പെട്ടു. 2014 ഡിസംബറിൽ ഡൽഹിയിൽ സെന്റ് സെബാസ്റ്റ്യൻ ചർച്ചിന് തീവെച്ചു. മാംഗ്ലൂരിൽ 2015

ഫെബ്രുവരിയിൽ പള്ളി ആക്രമിക്കപ്പെട്ടു. 2015 മാർച്ചിൽ പശ്ചിമബംഗാളിൽ 71 വയസുകാരിയെ കൂട്ട മാനഭംഗ ത്തിന് വിധേയമാക്കി. ഇതിന് തൊട്ടടുത്ത ദിവസം ഹരി യാനയിൽ നിർമ്മാണം നടന്നുകൊണ്ടിരിക്കുന്ന പള്ളി ആക്രമിക്കപ്പെട്ടു. ബോംബെയിൽ സെന്റ് ജോർജ്ജ് ചർച്ചും ഇതേ മാസം ആക്രമിക്കപ്പെട്ടു.

കേരളത്തിലും ഇത്തരം ആക്രമണങ്ങൾ നടക്കുക യുണ്ടായി. ഒളവണ്ണയിൽ കന്യാസ്ത്രീകൾക്കെതിരായി ആർ.എസ്.എസ് ആക്രമണം നടത്തുകയുണ്ടായി. വർക്ക ലയിലും, ആറ്റിങ്ങലിലും പ്രാർത്ഥനാ യോഗങ്ങൾക്കെതി രായി സംഘപരിവാർ ആക്രമണം ഉണ്ടായി. ഇത്തരത്തിൽ ക്രിസ്ത്യൻ ന്യൂനപക്ഷങ്ങളെ ആക്രമിക്കുക എന്ന അജ ണ്ട തങ്ങളുടെ കാഴ്ചപ്പാടിന്റെ ഭാഗമായി അവർ അവത രിപ്പിക്കുകയാണ്.

ബാബറി മസ്ജിദ് തകർത്തും രാജ്യത്ത് ആകമാനം വർഗീയ കലാപങ്ങൾ ഉണ്ടാക്കിയും മുസ്ലീം ന്യൂനപക്ഷ ങ്ങൾക്കെതിരെയും വലിയ ആക്രമണങ്ങളാണ് നടത്തി കൊണ്ടിരിക്കുന്നത്. സംഘപരിവാറിന്റെ ഇത്തരം നയ ങ്ങൾ എതിർക്കുന്നതുകൊണ്ടാണ് കമ്മ്യൂണിസ്റ്റുകാരും അവരുടെ തുടർച്ചയായ ആക്രമണത്തിന് വിധേയമായി കൊണ്ടിരിക്കുന്നത്. സി.പി.ഐ (എം) ന്റെ കേന്ദ്രകമ്മിറ്റി ഓഫീസ് ആക്രമിക്കപ്പെട്ടത് ഈ അടുത്ത കാലത്താണ്. പഞ്ചാബ് സംസ്ഥാനകമ്മിറ്റി ഓഫീസും ആക്രമിക്കപ്പെ ട്ടു. കേരളത്തിൽ കഴിഞ്ഞ അഞ്ച് വർഷക്കാലത്തിനി ടയ്ക്ക് ആർ.എസ്.എസിന്റെ ആക്രമണത്തിന് ഇരയായി കൊല ചെയ്യപ്പെട്ട സി.പി.ഐ (എം) പ്രവർത്തകർ 18 ആണ്.

ആർ.എസ്.എസിനെ രാഷ്ട്രീയ അധികാരത്തിൽ നിന്ന് മാറ്റി നിർത്തുന്നതിൽ ഇടതുപക്ഷം എല്ലാ കാലത്തും പ്രതിജ്ഞാബദ്ധമായ നിലപാട് സ്വീകരിച്ചി ട്ടുണ്ട്. കോൺഗ്രസിന്റെ നേതൃത്വത്തിലുള്ള ഒന്നാം യു. പി.എ സർക്കാരിനെ ഇടതുപക്ഷം പിന്തുണച്ചതാണ്. ബി. ജെ.പിയെ അധികാരത്തിൽ നിന്ന് മാറ്റിനിർത്താനായി രുന്നു ഈ സമീപനം സ്വീകരിച്ചത്. ഇടതുപക്ഷത്തിന് സ്വാധീനമുള്ള കേരളം, പശ്ചിമബംഗാൾ, ത്രിപുര സംസ്ഥാനങ്ങളിൽ ബി.ജെ.പിക്ക് നേട്ടമുണ്ടാക്കാൻ കഴി യാതെ പോവുന്നത് അവരുടെ രാഷ്ട്രീയത്തിനെതിരെ ശക്തമായ നിലപാട് ഇടതുപക്ഷം സ്വീകരിക്കുന്നത് കൊണ്ടാണ്.

സംഘപരിവാറിന്റെ അജണ്ടകളെ പ്രതിരോധിക്കാൻ ഇടതുപക്ഷം കാണിക്കുന്ന ജാഗ്രത കോൺഗ്രസിന്റെ ഭാഗത്ത് നിന്ന് ഉണ്ടാകുന്നില്ല. മാത്രമല്ല, പലപ്പോഴും രാഷ്ട്രീയ ലാഭത്തിനായി അവരുമായി സന്ധി ചെയ്യുന്ന സമീപനം സ്വീകരിക്കുന്നു. ഇതുകൊണ്ടാണ് കോൺഗ്രസിന്റെ സ്വാധീന കേന്ദ്രങ്ങളിൽ ബി.ജെ.പി മുന്നേറിയതും അധികാരം ഉറപ്പിച്ചതും.

കേരളത്തിൽ ഇപ്പോൾ അക്കൗണ്ട് തുറക്കാനും ജന ജീവിതത്തിൽ ഇടപെട്ട് സമൂഹത്തെ വർഗീയവൽക്കരി ക്കാനുമാണ് ബി.ജെ.പി പരിശ്രമിക്കുന്നത്. ഇത്തരം പരി ശ്രമങ്ങൾ ബി.ജെ.പി നടത്തുമ്പോൾ അതിനെ പ്രതിരോ ധിക്കാൻ കോൺഗ്രസ് തയ്യാറാകുന്നില്ല. കേരളത്തിൽ ഇന്നേവരെ ബി.ജെ.പി പാർലമെന്റിലോ നിയമസഭയിലോ ഒരു സീറ്റുപോലും നേടിയിട്ടില്ല. വടകര പാർലമെന്റ് മണ്ഡലത്തിലും ബേപ്പൂർ നിയമസഭാ മണ്ഡലത്തിലും ബി.ജെ.പിയുമായി സഖ്യമുണ്ടാക്കി ബി.ജെ.പി സ്ഥാനാർത്ഥികളെ വിജയിപ്പിക്കാൻ ശ്രമിച്ചത് യു.ഡി.എ ഫാണ്.

കേരളത്തിൽ അക്കൗണ്ട് തുറക്കുമെന്നാണ് ബി.ജെ. പിയുടെ അവകാശവാദം. അതിനായി നവോത്ഥാന ത്തിന്റെ സന്ദേശം ഉയർത്തി പിടിച്ച ശ്രീനാരായണപ്രസ്ഥാ നത്തിന്റെ ഇന്നത്തെ നേതൃത്വത്തെ പാട്ടിലാക്കി മത്സരി ക്കുകയാണ് അവർ. തദ്ദേശസ്വയംഭരണ തെരഞ്ഞെടുപ്പിൽ നടത്തിയ ഇത്തരം ശ്രമങ്ങൾ ഇടതുപക്ഷത്തിന്റെ ശക്ത മായ ഇടപെടലിനെ തുടർന്നാണ് പരാജയപ്പെട്ടുപോയത്. യു.ഡി.എഫ് അവർക്ക് അനുകൂലമായ നിലപാട് എടുത്ത പ്പോഴും അവരെ പരാജയപ്പെടുത്താൻ കഴിഞ്ഞത് ഇടതു പക്ഷത്തിന്റെ പ്രവർത്തനം കൊണ്ടാണ്.

സംസ്ഥാന സർക്കാർ സംഘപരിവാറിന്റെ അജണ്ട കളെ പ്രതിരോധിക്കാൻ ഒന്നും ചെയ്യുന്നില്ലെന്ന് മാത്ര മല്ല അവരെ പ്രോത്സാഹിപ്പിക്കുന്ന സമീപനമാണ് സ്വീക രിക്കുന്നത്. 2020 ഓടെ ന്യൂനപക്ഷങ്ങളെ ഇല്ലാതാക്കുക എന്ന അജണ്ടയുടെ ഭാഗമായാണ് സംഘപരിവാർ ഘർവാപസി സംഘടിപ്പിച്ചത്. രാജ്യത്തിന്റെ വിവിധ ഭാഗ ങ്ങളിൽ ഇത് സംഘടിപ്പിച്ചപ്പോൾ ജനാധിപത്യസർക്കാ രുകളെല്ലാം ഇതിനെതിരെ കേസെടുത്തു. എന്നാൽ കേര ളത്തിൽ ഇത്തരം സംഭവങ്ങൾ അരങ്ങേറിയിട്ടും ഒരു കേസുപോലും എടുക്കാൻ സംസ്ഥാന സർക്കാർ തയ്യാ റായില്ല. വർഗീയത സൃഷ്ടിക്കുന്ന പ്രസംഗം നടത്തിയ തുകൊണ്ടാണ് പ്രവീൺ തൊഗാഡിയയ്ക്കെതിരെ കേസെടുത്തത്. ആ കേസ് ഈ സർക്കാർ പിൻവലിച്ചു. തിരുവനന്തപുരം എം.ജി കോളേജിൽ പോലീസ് ഓഫീ സറെ കൊലപ്പെടുത്താൻ ആർ.എസ്.എസ് ശ്രമിച്ചു. ആ കേസും ഈ സർക്കാർ പിൻവലിച്ചു. ചീഫ് സെക്രട്ടറി യായിരുന്ന സി.പി.നായരെ ആർ.എസ്.എസുകാർ വധി ക്കാൻ ശ്രമിച്ചകേസും കേരളത്തിൽ ഉണ്ടായിരുന്നു. ഇതും ഈ സർക്കാരാണ് പിൻവലിച്ചത്. കഴിഞ്ഞ തദ്ദേശസ്വ യംഭരണ തെരഞ്ഞെടുപ്പിൽ ബി.ജെ.പിക്ക് തിരുവനന്ത പുരത്ത് കോർപ്പറേഷൻ ഉൾപ്പെടെ ബി.ജെ.പിക്ക് കുറേ സീറ്റുകൾ ലഭിച്ചത് യു.ഡി.എഫിന്റെ സഹായത്തോടെ യാണ് എന്നതും നാം മറക്കരുത്. ഈ തെരഞ്ഞെടുപ്പിൽ തന്നെ യു.ഡി.എഫിനെതിരെ ബി.ജെ.പി ഒന്നും മിണ്ടു ന്നില്ല. ബി.ജെ.പിയെ തുറന്ന് കാട്ടാൻ യു.ഡി.എഫും തയ്യാറാകുന്നില്ല.

ഇന്ത്യൻ സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ മഹത്തായ പാരമ്പര്യം മുറുകെപ്പിടിച്ചുകൊണ്ടാണ് നമ്മുടെ രാജ്യം മതനിരപേക്ഷതയുടെ അടിസ്ഥാനത്തിൽ മുന്നോട്ടുപോ കുന്ന രാജ്യമായി മാറിയത്. സ്വാതന്ത്ര്യസമര പോരാളി കൾ സ്വപ്നംകണ്ട മതനിരപേക്ഷ ഇന്ത്യയെ തകർക്കു ന്നതിനുള്ള പദ്ധതികളാണ് സംഘപരിവാർ ആസൂത്രണം ചെയ്ത് നടപ്പിലാക്കുന്നത്. സംഘപരിവാർ മുന്നോട്ടുവ യ്ക്കുന്ന ഇത്തരം അജണ്ടകളെ ശരിയായ അർത്ഥത്തിൽ

പ്രതിരോധിച്ച് നിർത്തുന്നത് ഇടതുപക്ഷമാണ്. അതുകൊണ്ടുതന്നെ രാജ്യത്തിന്റെ മതനിരപേക്ഷത സംരക്ഷിക്കാൻ ഇടതുപക്ഷ ജനാധിപത്യമുന്നണി വിജയിക്കേണ്ടത് അത്യന്താപേക്ഷിതമായ കാര്യമാണ്. കേരളത്തിൽ ഇടതുപക്ഷ ജനാധിപത്യമുന്നണിക്ക് ഉണ്ടാകുന്ന വിജയം അഖിലേന്ത്യാതലത്തിൽ തന്നെ ഇത്തരം പോരാട്ടങ്ങൾ സംഘടിപ്പിക്കുന്നതിന് കൂടുതൽ കരുത്ത് പകരുന്നതാണ്.

സംസ്ഥാനത്തിന്റെ മതനിരപേക്ഷത തകർക്കാൻ ഒത്താശ ചെയ്ത യു.ഡി.എഫ് സർക്കാർ കേരളം നേടിയ നേട്ടങ്ങളെല്ലാം തകർക്കുകയാണ്. വികസനത്തിന്റെ കാര്യത്തിൽ വലിയ നേട്ടമുണ്ടായി എന്നാണ് യു.ഡി.എഫിന്റെ അവകാശവാദം. എന്നാൽ വസ്തുത മറിച്ചാണ്. കഴിഞ്ഞ എൽ.ഡി.എഫ് സർക്കാരിന്റെ കാലത്ത് 7.6 ശതമാനം നിരക്കിലാണ് സമ്പദ്ഘടന വളർന്നതെങ്കിൽ 6.1 ശതമാനം എന്ന നിലയിലാണ് ഇപ്പോഴത്തെ യു.ഡി.എഫ്

കോൺഗ്രസ് സർക്കാരാണ് ഉത്തരവാദികൾ. വിലക്കയറ്റം കൊണ്ട് നാട് പൊറുതിമുട്ടുമ്പോഴാണ് കാർഷിക തകർച്ച ഉണ്ടാകുന്നത്. കസ്തൂരിരംഗൻ റിപ്പോർട്ടിന്റെ കാര്യത്തിലും കർഷകരുടെ താൽപര്യം ഉയർത്തി പിടിച്ച് മറുപടി നൽകുന്നതിന് കേന്ദ്രസർക്കാർ തയ്യാറാവാത്തതാണ് കർഷകരെ കുത്തുപാളയെടുപ്പിക്കുന്നത്.

സംസ്ഥാനത്തിന്റെ സാമ്പത്തികനിലയും അതീവ ഗുരുതരാവസ്ഥയിലാണ്. യു.ഡി.എഫ് സർക്കാർ അധികാരത്തിൽ വരുമ്പോൾ കേരളത്തിനുണ്ടായിരുന്ന കടം 78,673.24 കോടി രൂപയാണ്. നാല് വർഷം കൊണ്ടുതന്നെ അത് 1,58,850 കോടിരൂപയായി ഉയർന്നു. അതായത് 80176.76 കോടി രൂപയുടെ വർദ്ധനവാണ് ഉണ്ടായിരിക്കുന്നത്. കേരളത്തിലെ ഒരു പൗരന് 46,700 രൂപ കടബാധ്യത എന്ന നിലയിലേക്ക് നാട് എത്തി നിൽക്കുകയാണ്. നാലുവർഷം കൊണ്ട് 8412.48 കോടി രൂപയുടെ




സർക്കാരിന്റെ കാലത്ത് വളർച്ച ഉണ്ടായിട്ടുള്ളൂ. വികസനത്തിന് പ്രധാനപ്പെട്ടതാണ് സർക്കാർ പദ്ധതികൾ. കഴിഞ്ഞ രണ്ട് വർഷം മാത്രമെടുത്താൽ 24,000 കോടി രൂപയുടെ വികസന പദ്ധതികളാണ് പണമില്ലാത്തതു കൊണ്ട് നടപ്പിലാക്കാതെ പോയത്.

കാർഷിക മേഖലയിൽ കഴിഞ്ഞ വർഷം ഉണ്ടായ വളർച്ച –4.67 ശതമാനമാണ്. ആസിയാൻ കരാർ യു.പി.എ സർക്കാർ ഒപ്പുവെച്ച ഘട്ടത്തിൽ തന്നെ ഇത് കേരളത്തിന്റെ കാർഷികമേഖലയുടെ മരണമണിയാണെന്ന് എൽ.ഡി.എഫ് പറഞ്ഞതാണ്. അതിനാൽ കേരളത്തിൽ വലിയ പ്രക്ഷോഭങ്ങൾ ഉയർത്തികൊണ്ട് വരികയും ചെയ്തു. ഇതൊന്നും കാർഷികമേഖലയെ ബാധിക്കില്ലെന്നായിരുന്നു അന്ന് യു.ഡി.എഫ് എടുത്ത നിലപാട്. ആസിയാൻ കരാറിലൂടെ കേരളത്തിന്റെ റബ്ബർ കർഷകന്റെ ഉൾപ്പെടെ നട്ടെല്ലൊടിച്ചതിന് ആ കരാർ ഒപ്പിട്ട

നികുതി അടിച്ചേൽപ്പിച്ചിട്ടുമാണ് ഈ സ്ഥിതിവിശേഷം ഉണ്ടായത് എന്നതും അതീവ ഗൗരവമായിട്ടുള്ള കാര്യമാണ്.

സംസ്ഥാനത്ത് ഇത്രയേറെ അഴിമതി നടത്തിയ ഒരു കാലഘട്ടം ഉണ്ടായിട്ടില്ല. കേരളത്തിന്റെ ഉന്നതമായ രാഷ്ട്രീയ സംസ്കാരത്തെ തന്നെ തകർക്കുന്ന നടപടിയാണ് യു.ഡി.എഫിന്റെ ഭാഗത്ത് നിന്ന് ഉണ്ടായത്. മന്ത്രിസഭ എന്ന നിലയിൽ കൂട്ടുത്തരവാദിത്തത്തോടെ മുന്നോട്ട് പോകാൻ കഴിയാത്ത സ്ഥിതിയാണ് യു.ഡി.എഫിനുണ്ടായത്. വിദ്യാഭ്യാസ രംഗം കുത്തഴിഞ്ഞു കഴിഞ്ഞു. എസ്.എസ്.എൽ.സി പരീക്ഷാഫലം പോലും തകിടം മറിഞ്ഞു. പ്ലസ്ടു പരീക്ഷയുടെ സ്ഥിതിയും വ്യത്യസ്തമല്ല. പാഠപുസ്തകങ്ങൾ കൃത്യമായി എത്തിക്കുന്നതിനും സർക്കാരിന് കഴിഞ്ഞിട്ടില്ല. നാടിന്റെ സൈ്വര ജീവിതവും തകർന്നിരിക്കുകയാണ്. കോൺഗ്രസിന്റെ ഗ്രൂപ്പ്

വഴക്കിന്റെ ഭാഗമായി മൂന്ന് കോൺഗ്രസുകാരാണ് തൃശൂർ ജില്ലയിൽ മാത്രം കൊല്ലപ്പെട്ടത്.

ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളിൽ നിന്നും വ്യത്യസ്തമായി സാധാരണക്കാരുടെ ജീവിതം ഏറെമെച്ചപ്പെട്ട സംസ്ഥാനമാണ് കേരളം. അത്തരം നേട്ടങ്ങൾ നമുക്ക് നിലനിർത്താനാവണം. അതോടൊപ്പം തന്നെ പുതിയ പ്രശ്നങ്ങൾ പരിഹരിച്ച് മുന്നോട്ട് പോവുക എന്നതും പ്രധാനമാണ്. ഇന്ത്യയിലെ ആദ്യത്തെ ഐ.ടി പാർക്ക് ഇ.കെ.നായനാർ മുഖ്യമന്ത്രി ആയിരിക്കുന്ന ഘട്ടത്തിലാണ് ഉണ്ടായതെങ്കിലും അതിന് അനുസരിച്ചുള്ള മുന്നേറ്റം ആ രംഗത്ത് ഉണ്ടാക്കാൻ കഴിഞ്ഞിട്ടില്ല. ഇത്തരം ദൗർബല്യങ്ങൾ പരിഹരിച്ചുകൊണ്ട് മുന്നോട്ടുപോവുക എന്നതും പ്രധാനമാണ്.

കേരളത്തിന്റെ വികസനത്തിലെ ഏറ്റവും പ്രധാനപ്പെട്ട ദൗർബല്യം അടിസ്ഥാന മേഖലകളായ കൃഷിയിലും വ്യവസായത്തിലും വേണ്ടത്ര പുരോഗതി ഉണ്ടായില്ല എന്നതാണ്. ഈ മേഖല ശക്തിപ്പെട്ടാൽ മാത്രമേ നാം നേടിയ നേട്ടങ്ങൾ സംരക്ഷിക്കാനാകൂ. കാർഷിക മേഖല ശക്തിപ്പെടണമെങ്കിൽ അതിൽ പണിയെടുക്കുന്നവർക്ക് ജീവിക്കാൻ പറ്റുന്ന സാഹചര്യം ഒരുക്കാൻ കഴിയണം. കാർഷികോൽപ്പന്നങ്ങൾക്ക് കൂടുതൽ വില ഉറപ്പുവരുത്തുന്ന സാഹചര്യമുണ്ടാകണം. ഇക്കാര്യത്തിൽ സർക്കാരിന്റെ നല്ല ഇടപെടൽ ഉണ്ടാക്കാൻ കഴിയണം. കർഷകരുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുന്ന വിധം ഇടപെടാനും കഴിയേണ്ടതുണ്ട്. പാരിസ്ഥിതിയുടെ ഭാഗമാണ് മനുഷ്യർ എന്ന് കണ്ടുകൊണ്ടുള്ള വികസന നയം ആവിഷ്കരിക്കാനാവണം. കർഷകരെ വിശ്വാസത്തിലെടുത്തുകൊണ്ടുവേണം പാരിസ്ഥിതിക സംരക്ഷണത്തിന്റെ കാര്യം പരിഗണിക്കേണ്ടത്. കർഷകത്തൊഴിലാളികളുടെ ജീവിതം മെച്ചപ്പെടുത്തുന്ന രീതിയിലുള്ള സംവിധാനങ്ങളും വളർത്തിയെടുക്കാൻ കഴിയണം.

കേരളത്തിലെ പ്രധാനപ്പെട്ട വ്യവസായങ്ങൾ പൊതുമേഖലാ സ്ഥാപനങ്ങളാണ്. അത്തരം സ്ഥാപനങ്ങളെ ശക്തിപ്പെടുത്താനും സംരക്ഷിക്കാനും കഴിയണം. അതോടൊപ്പംതന്നെ, കേരളത്തിന്റെ സാധ്യതകൾക്കനുസരിച്ചുള്ള വ്യവസായ വികസനം ഉണ്ടാക്കാനാവണം. ലഘുയന്ത്രങ്ങളുടെ മേഖലയിൽ നമുക്ക് ഏറെ സാധ്യതയുള്ളതാണ്. ഐ.ടി, ബി.ടി, ടൂറിസം തുടങ്ങിയ പുത്തൻ മേഖലകളേയും വികസിപ്പിക്കാനുതകുന്ന പദ്ധതികൾ ആവിഷ്കരിക്കാൻ കഴിയണം. സ്കിൽ ഡെവലപ്മെന്റും കരിയർ ഗൈഡൻസും ഉൾപ്പെടെയുള്ള സംവിധാനങ്ങൾ കൊണ്ടുവന്ന് യുവാക്കളുടെ തൊഴിൽ പ്രതീക്ഷകൾ സഫലീകരിക്കാൻ കഴിയണം.

പാവങ്ങളിൽ പാവങ്ങൾ പണിയെടുക്കുന്ന മേഖലയാണ് പരമ്പരാഗതവ്യവസായങ്ങൾ. ഇവയിലെ തൊഴിലാളികളെ സംരക്ഷിക്കുക എന്നത് സർക്കാരിന്റെ പ്രധാനപ്പെട്ട ചുമതലയായി മാറണം. അതിനനുസരിച്ചുള്ള മാറ്റങ്ങൾ പരമ്പരാഗത വ്യവസായ മേഖലയിൽ ഉണ്ടാകേണ്ടതുണ്ട്. മത്സ്യത്തൊഴിലാളി മേഖലയും കടുത്ത പ്രതിസന്ധി അഭിമുഖീകരിക്കുകയാണ്. അത് പരിഹരിക്കാനാവണം.

കേരളത്തിന്റെ സാമൂഹ്യ വികാസത്തിൽ വന്നിട്ടുള്ള പ്രധാനപ്പെട്ട ഒരു ദൗർബല്യം പട്ടികജാതി-പട്ടിക വർഗക്കാർ, സ്ത്രീകൾ, മത്സ്യത്തൊഴിലാളികൾ എന്നിവരുടെ ജീവിതം പൊതു സമൂഹത്തോടൊപ്പം മുന്നോട്ടുവന്നിട്ടില്ല എന്നതാണ്. ഇത് പരിഹരിക്കാനാവണം. അതിനായുള്ള ക്രിയാത്മകമായ പദ്ധതികൾ മുന്നോട്ടുവയ്ക്കേണ്ടതുണ്ട്. സ്ത്രീ സൗഹൃദ സംസ്ഥാനമാക്കി കേരളത്തെ മാറ്റുന്നതിനുള്ള ഇടപെടലുണ്ടാവണം. ദുർബല ജനവിഭാഗങ്ങളെ സംരക്ഷിക്കുക എന്നത് പ്രധാനപ്പെട്ട ഉത്തരവാദിത്വമായി കണ്ട് മുന്നോട്ടുപോകാനാവണം.

കേരളത്തിന്റെ സമ്പദ്ഘടനയിൽ വലിയ സംഭാവന നൽകുന്നവരാണ് പ്രവാസികൾ. അവരുടെ പ്രശ്നങ്ങൾ സവിശേഷമായ രീതിയിൽ കണ്ടുകൊണ്ട് പരിഹരിക്കാൻ കഴിയണം. വർത്തമാനകാലത്ത് സ്വദേശിവൽക്കരണത്തിന്റേയും മറ്റും ഫലമായി നിരവധിപേർ വിദേശങ്ങളിൽനിന്ന് മടങ്ങിവരുന്നുണ്ട്. അവരെ പുനരധിവസിപ്പിക്കുക എന്ന പ്രശ്നം ഗൗരവമായി കാണേണ്ടതുണ്ട്. അതിനനുസൃതമായ പദ്ധതികൾ ആവിഷ്കരിക്കാനാവണം. വിലക്കയറ്റം പോലുള്ള പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് പൊതുവിതരണ സംവിധാനത്തിൽ കൂടുതൽ ഇടപെടുന്ന സംവിധാനവും ഉണ്ടാവേണ്ടതുണ്ട്.

അഴിമതി വിമുക്തമായ ഒരു ഭരണസംവിധാനത്തിനു മാത്രമേ ജനക്ഷേമകരമായ പദ്ധതികൾ ആവിഷ്കരിക്കാനും നടപ്പിലാക്കാനും കഴിയൂ. അഴിമതിയെ എല്ലാ തലത്തിൽ നിന്നും തുടച്ചുമാറ്റുക എന്നത് ഏറെ പ്രധാനപ്പെട്ട ഒന്നാണ്. സർക്കാർ ഓഫീസുകൾ ഉൾപ്പെടെ ജനസൗഹൃദപരമായി മാറ്റാനാവണം. അതിനാവശ്യമായ ഇടപെടൽ ഉണ്ടാകണം. കേരളത്തിന്റെ വികാസത്തിന് കരുത്തായി നിൽക്കുന്നത് മതനിരപേക്ഷ സംസ്കാരമാണ്. അവ സംരക്ഷിക്കുക എന്നത് ഏറെ പ്രധാനപ്പെട്ട കാര്യമാണ്. അതിന് സവിശേഷമായ ഇടപെടൽ ഉണ്ടാവേണ്ടതുണ്ട്. ഇത്തരത്തിൽ കേരളത്തിന്റെ എല്ലാ മേഖലകളേയും കൂടുതൽ ശക്തിപ്പെടുത്തി മുന്നോട്ടുകൊണ്ടുപോകുന്നതിനുള്ള കർമ്മപദ്ധതിയാണ് എൽ.ഡി.എഫ് മുന്നോട്ടുവയ്ക്കുന്നത്. അത്തരം കാഴ്ചപ്പാടോടെ പ്രവർത്തിക്കുന്ന ഇടതുപക്ഷ ജനാധിപത്യ മുന്നണിയെ വിജയിപ്പിക്കേണ്ടത് കേരളത്തിന്റെ ആവശ്യകതയാണ്.






**സണ്ണിക്കുട്ടി ഏബ്രഹാം**

# അടവുകൾ പതിനാറ്

തെരഞ്ഞെടുപ്പ് കാലത്തെ ഏറ്റവും വലിയ തമാശകളിലൊന്ന് തെരഞ്ഞെടുപ്പ് പ്രകടന പത്രികകളാണ്. അതു വായിച്ചാൽ തോന്നും, പോളിംഗ് കഴിഞ്ഞ് പുതിയ സർക്കാർ അധികാരത്തിലെത്തുന്നതുവരെ കാത്തിരുന്നാൽ മതി, സ്വർഗ്ഗരാജ്യം നമ്മുടെ വീട്ടിൽ എത്തുമെന്ന്. സമ്മതിദായകർ ഗൗരവത്തോടെ എടുക്കേണ്ട ഒന്നാണ് പ്രകടന പത്രികകൾ. ജയിച്ചാൽ എന്തൊക്കെയാണ് ചെയ്യുക എന്നതാണല്ലോ അതിന്റെ ഉള്ളടക്കം. കേരളീയർ, പക്ഷേ, അതിനു വലിയ പ്രാധാന്യമൊന്നും നൽകാറില്ല. വെറുതെ പറയാനുള്ളതാണ്, നടപ്പാക്കാനല്ല പ്രകടന പത്രിക എന്ന് അവർക്കറിയാം. തമിഴ്നാട്ടിലേതുപോലെ, പാചകവാതക അടുപ്പും കളർ ടെലിവിഷനും സൈക്കിളും ലാപ്ടോപ്പുമൊക്കെ സൗജന്യമായി തരും എന്നു പറഞ്ഞാൽ അവർ വിശ്വസിക്കില്ല. എങ്കിലും ഓരോ മുന്നണികളുടെയും മനസിലിരിപ്പിന്റെ സൂചനകൾ പ്രകടന പത്രികയുടെ പേജുകളിൽ തലനീട്ടി നിൽക്കുന്നതു കാണാം.

പ്രകടന പത്രികകൾ വരുന്നതിനു മുൻപേ, കേരളത്തിലെ മുന്നണികൾ അവരുടെ നയം വഴിയോരത്തെ കൂറ്റൻ പരസ്യബോർഡുകളിൽ വ്യക്തമാക്കിയിരുന്നു. വളരണം ഈ നാട്. തുടരണം ഈ ഭരണം എന്ന സൗമ്യമായ ഒരു ആഗ്രഹമാണ് യു.ഡി.എഫ് പ്രകടിപ്പിക്കുന്നത്. അവർക്ക് ഒറ്റ ലക്ഷ്യമേയുള്ളു. ഈ നാട് വളരണം. അതിന് ഞങ്ങളെ തന്നെ തെരഞ്ഞെടുക്കണം. പിന്നല്ല. എൽ.ഡി.എഫ് വരും; എല്ലാം ശരിയാകുമെന്ന സാന്ത്വനമന്ത്രമാണ് ഇടതുമുന്നണിയുടേത്. ഇവിടെ ഒന്നും ശരിയല്ല; വികസനം എന്നു പറയുന്നതൊക്കെ വെറും പുറംപൂച്ചാണ്. എന്നാൽ പ്രിയമുള്ളവരെ, വിഷമിക്കേണ്ട, എൽ.ഡി.എഫ് വരും അപ്പോൾ എല്ലാം ശരിയാകും. വരികൾക്കിടയിൽ വായിച്ചാൽ, പിണറായി വിജയൻ വരും, എല്ലാം ശരിയാകും എന്നാണ്. വി.എസ് അച്യുതാനന്ദൻ ഒഴികെ എല്ലാവരും അങ്ങനെയാണ് വായിക്കുന്നത്. എല്ലാം ശരിയാകും എന്നാണോ, എല്ലാവരെയും ശരിയാക്കും എന്നാണോ എന്ന കൺഫ്യൂഷൻ ഇതുവരെ മാറിയിട്ടില്ല. അക്കൗണ്ട് തുറക്കാനല്ല, ഭരിക്കാൻ വേണ്ട ഭൂരിപക്ഷത്തിനാണ് മത്സരിക്കുന്നത് എന്നു പറയുന്ന കുമ്മനം രാജശേഖരന്റെ ബി.ജെ.പിയും എൻ.ഡി.എയുമാവട്ടെ, വഴിമുട്ടി നിൽക്കുന്ന കേരളത്തിന് വഴി കാട്ടാനാണ് വരുന്നത്. ച്ചാൽ, കുമ്മനവും വെള്ളാപ്പള്ളി നടേശനും തുഷാർ വെള്ളാപ്പള്ളിയും ചേർന്ന് കേരളത്തിന് വഴി



കാട്ടിത്തരും എന്നു സാരം. വിശ്വസിക്കാമായിരുന്നു, പക്ഷേ, നൂറു ദിവസം കൊണ്ട്  അച്ചാ ദിൻ വരുമെന്നു പറഞ്ഞ ഒരാളുടെ ഓർമ അതിനു തടസമാവുന്നു.

തെരഞ്ഞെടുപ്പ് പ്രചരണത്തിന്റെ ആദ്യ ഘട്ടങ്ങളിൽ വികസനവും അഴിമതിക്കെതിരായ പോരാട്ടവും ആയിരുന്നു പ്രധാന വിഷയങ്ങൾ. യു.ഡി.എഫിന് വികസനം വിട്ടൊരു കളിയില്ല. ഒപ്പം വിവിധ കാരുണ്യ പദ്ധതികളിലൂടെ നടപ്പാക്കിയ ക്ഷേമ-കരുതൽ നടപടികളും. യു.ഡി.എഫ് സർക്കാർ നടപ്പാക്കിയ വികസന ക്ഷേമ പരിപാടികളുടെ പേരിൽ കാസർകോട് മുതൽ പാറശാല വരെ ഏതു വീട്ടിലും യു.ഡി.എഫ് പ്രവർത്തകർക്ക് വോട്ട് ചോദിച്ചു കടന്നു ചെല്ലാം എന്ന് കോട്ടയത്തെ ഒരു കൺവെൻഷനിൽ ഉമ്മൻചാണ്ടി പറഞ്ഞത് നൂറു ശതമാനം ആത്മ വിശ്വാസത്തോടെയാണ്. അത് കേരളത്തെ വിശ്വസിപ്പി ക്കാൻ പോരുന്ന പ്രോഗ്രസ് കാർഡ് അവരുടെ പക്കൽ ഉണ്ടുതാനും. മെട്രോ, കണ്ണൂർ വിമാനത്താവളം, സ്മാർട് സിറ്റി, വിഴിഞ്ഞം തുറമുഖം പോലെയുള്ള മെഗാ പദ്ധതികളും റോഡ്, പാലം തുടങ്ങി അടിസ്ഥാന സൗകര്യ വികസന രംഗത്തെ കുതിപ്പും അവർക്ക് അഭിമാനത്തോടെ എടുത്തു പറയാം. കാരുണ്യ ചികിത്സാ പദ്ധതി, ജനസമ്പർക്കം, മുഖ്യമന്ത്രിയുടെ ദുരിതാശ്വാസനിധിയിൽ നിന്നുള്ള സഹായം, കൃത്യമായി വിതരണം ചെയ്യുന്ന ക്ഷേമ പെൻഷനുകൾ, ആരോഗ്യ രംഗത്തെ ക്ഷേമ പദ്ധതികൾ തുടങ്ങി കരുതൽ-ക്ഷേമ കോളവും നിറഞ്ഞു കിടക്കുന്നു. വികസനം-കരുതൽ വിഷയങ്ങളിൽ ഖജനാവ് തുറന്നുവെച്ചുകൊണ്ടുള്ള സമീപനമായിരുന്നു യു.ഡി.എഫ് സർക്കാരിന്റേത്.

യു.ഡി.എഫിന്റെ വികസന-കരുതൽ തട്ടകം അവർക്കു തുണയാവുമെന്ന സൂചന ചില അഭിപ്രായ സർവേകൾ നൽകുന്നുണ്ട്. എൽ.ഡി.എഫിന് നേരിയ ഭൂരിപക്ഷം പ്രവചിച്ച മാതൃഭൂമി ന്യൂസിന്റെ സർവേയിൽ, പോളിംഗിനെ സ്വാധീനിക്കുന്ന പ്രധാന ഘടകമായി 67% പേർ വികസനത്തെ കാണുന്നു. റോഡ്/വൈദ്യുതി/വെള്ളം എന്നിവയാണ് മുഖ്യ തെരഞ്ഞെടുപ്പ് വിഷയത്തിൽ പ്രധാനം. 37%. അഴിമതി രണ്ടാമതേ വരുന്നുള്ളു. 36%. ഗ്രാമപ്രദേശങ്ങളിൽ യു.ഡി.എഫിന്റെ വോട്ട് വിഹിതം സാധാരണ ഗതിയിൽ കുറവാണ്. പക്ഷേ ഈ സർവേയിൽ യു.ഡി.എഫ് ഇക്കാര്യത്തിൽ മുന്നിലെത്തി. 38%. എൽ.ഡി.എഫിന് 37 ശതമാനമേ ഉള്ളു. കാരുണ്യ-കരുതൽ നടപടികളുടെ സ്വാധീനം ഗ്രാമങ്ങളിൽ ഏറെ പ്രകടമാവുന്നു എന്നാണ് ഈ നേരിയ മാറ്റത്തിന്റെ കാരണം. ഇത്തരം കാര്യങ്ങൾ നഗരത്തിലേതിനേക്കാൾ ഗ്രാമങ്ങളിൽ ആണല്ലോ കൂടുതൽ വ്യാപകമായി ചർച്ച ചെയ്യുക.

മാതൃഭൂമി സർവേയെ വിശ്വസിച്ചാലും ഇല്ലെങ്കിലും, എൽ.ഡി.എഫ് നേതൃത്വം ഇതൊക്കെ മനസിലാക്കു ന്നുണ്ട്. തുടക്കത്തിൽ സർക്കാരിനെതിരായ അഴിമതി ആരോപണങ്ങൾ തന്നെയാണ് അവർ ആയുധ മാക്കുന്നത്. സോളാർ, ബാർ തുടങ്ങിയ വിഷയങ്ങൾ അവർക്ക് പാകത്തിൽ കിട്ടുകയും ചെയ്തു. പക്ഷേ സർക്കാരിന്റെ വികസന-ക്ഷേമ പരിചയെ നേരിടാൻ അതു മതിയാവുമോ? ബാർ വിഷയത്തിൽ ജനങ്ങളെ ബോധ്യപ്പെടുത്താൻ പറ്റിയ തെളിവുകൾ ഒന്നുമില്ല. സോളാറിലാവട്ടെ, പല കേസുകളിൽ പ്രതിയായ ഒരു സ്ത്രീയുടെ വാക്കും കത്തും വിശ്വസിച്ച് എത്ര കണ്ട് മുന്നോട്ടു പോകാൻ പറ്റും? ബിജു രാധാകൃഷ്ണനെ മുഖ്യാസനത്തിലിരുത്തി സി.ഡി തേടിയുള്ള കോയ മ്പത്തൂർ യാത്രയും സരിതയുടെ അവസാന കത്തും പാളിയത് അവർ മനസിലാക്കുന്നുണ്ടാവാം. (സരിത വീണ്ടും  തെളിവു മായി വരുന്നു എന്ന് പിന്നാമ്പുറ വാർത്തകൾ ഉണ്ട്) ഈ സാഹചര്യത്തിൽ അഴിമതി വിഷയം നിലനിർത്തിക്കൊണ്ടുതന്നെ മറ്റു പ്രചാരണ വിഷയങ്ങളും അവർ കൊണ്ടുവരാം.

വർഗീയതയുടെയും വിഭജനത്തിന്റെയും തന്ത്രം പരീക്ഷിക്കുന്ന ബി.ജെ.പിയുടെ അതിതീവ്ര ഹിന്ദുത്വ അജണ്ടയോട് യു.ഡി.എഫ് മൃദുനയം സ്വീകരിക്കുന്നു എന്ന ആരോപണം അവർ വീണ്ടും ഉയർത്താൻ സാധ്യതയേറെയാണ്. തദ്ദേശ സ്ഥാപന തെരഞ്ഞെ ടുപ്പിൽ അവർ പ്രയോഗിച്ച് ഏറെക്കുറെ വിജയം കണ്ട അടവാണിത്. ഇപ്പോൾ തന്നെ യു.ഡി.എഫും ബി.ജെ.പിയും തമ്മിൽ ധാരണ എന്ന സ്ഥിരം വാദം അവർ ഉന്നയിക്കുന്നുമുണ്ട്. ബി.ഡി.ജെ.എസുമായുള്ള ധാരണയുടെ പശ്ചാത്തലത്തിൽ ചോർന്നു പോകാനിടയുള്ള ഈഴവ വോട്ടുകൾക്കു പകരം ന്യൂനപക്ഷ വോട്ടുകൾ നേടാനുള്ള ശ്രമമായിരിക്കും അവർ ചെയ്യുക.

യു.ഡി.എഫിനും എൽ.ഡി.എഫിനും ഭീഷണി ഉയർത്താൻ പോന്ന മൂന്നാം ശക്തിയായി മാറി എന്ന ധാരണ ജനങ്ങളിൽ ഉണ്ടാക്കാൻ കഴിഞ്ഞതാണ് ബി.ജെ.പിയുടെ നേട്ടം. ബി.ജെ.പിയോട് എന്തിന് തൊട്ടുകൂടായ്മ ആചരിക്കണം എന്ന തോന്നൽ പ്രബലമാവുന്നുമുണ്ട്. ബി.ജെ.പി കേന്ദ്രത്തിൽ അധികാരത്തിൽ ഉണ്ട് എന്ന അനുകൂലഘടകം വേറെ. ചില മണ്ഡലങ്ങളിലെ സവിശേഷ സാഹചര്യങ്ങളുടെ പേരിൽ അക്കൗണ്ട് തുറക്കുകയോ, വോട്ടിംഗ് ശതമാനത്തിൽ പുരോഗതി കാണിക്കുകയോ ചെയ്താൽ തന്നെ ന്യൂനപക്ഷ വിദ്വേഷ പ്രചാരണത്തിലൂടെ ഭൂരിപക്ഷ സമുദായ മനസുകളിൽ വെറുപ്പും അസഹിഷ്ണുതയും വളർത്താൻ ശ്രമിക്കാം എന്നതിനപ്പുറത്ത് കേരള രാഷ്ട്രീയത്തിൽ ഗുണ പരമായ മാറ്റത്തിന് തുടക്കമിടാൻ അവർക്കാവുമെന്ന് തോന്നുന്നില്ല.

പ്രകടന പത്രികയിലേക്കു വന്നാൽ, ഏറ്റവും ചർച്ചാവിഷയമാവുക, മദ്യനയം സംബന്ധിച്ച നിലപാടാവും. യു.ഡി.എഫ് ആണയിടുന്നത് ഘട്ടം ഘട്ടമായ മദ്യനിരോധനമാണ്. എന്നാൽ എൽ.ഡി.എഫ് മദ്യവർജനം എന്ന സർവോദയ സിദ്ധാന്തത്തിനപ്പുറം പോകാൻ തയാറല്ല. അതേപ്പറ്റി വിവാദം ശക്ത മായപ്പോൾ, പൂട്ടിയ ഒറ്റ ബാറും തുറക്കില്ല എന്ന ഒരു ഗഡാഗഡിയൻ പ്രസ്താവന സീതാറാം യെച്ചൂരി നടത്തിയതാണ്. എൽ.ഡി.എഫിന്റെ പ്രകടന പത്രിക



തയാറാക്കിയ സമിതി അതൊന്നും അറിഞ്ഞ മട്ടില്ല. മദ്യവർജന രേഖക്കപ്പുറത്തേക്ക് പോവാൻ പിണറായിയെയും കോടിയേരിയെയും കിട്ടില്ല. ഇതേപ്പറ്റി ചോദ്യമുണ്ടായപ്പോൾ എൽ.ഡി.എഫ് കൺവീനർ വൈക്കം വിശ്വൻ പറഞ്ഞത്, ജനറൽ സെക്രട്ടറി അങ്ങനെ പറഞ്ഞാലും വസ്തുത എന്താണ് എന്ന് എല്ലാവർക്കും അറിയാമല്ലോ എന്നാണ്. എന്താണാവോ ഈ വസ്തുത? അധികാരത്തിൽ എത്തിയാൽ ബാറുകൾ തുറന്നു കൊടുക്കാൻ അച്ചാരം പറഞ്ഞ് ഉറപ്പിച്ചിട്ടുണ്ടെന്നാണോ? അതുകൊണ്ടാണോ ചില ബാറുടമകൾ തെരഞ്ഞെടുത്ത ചില നിയോജകമണ്ഡലങ്ങളിൽ യു.ഡി.എഫിനെ തോൽപിക്കാൻ ശ്രദ്ധ കേന്ദ്രീകരിക്കുന്നത്. എന്തോ, എന്തരോ...

ഇതിനിടെ, 2015 ഫെബ്രുവരി മുതലിങ്ങോട്ട് ആറേഴ് ഫൈവ് സ്റ്റാർ ഹോട്ടലുകൾക്ക് ബാർ ലൈസൻസ് കൊടുത്തത് യു.ഡി.എഫിന് വിനയായി. ഫൈവ് സ്റ്റാറിന് ലൈസൻസ് കൊടുക്കാമെന്നാണ് നയം. പോരാഞ്ഞ് കോടതി ഇടപെടലുകളും. കൊടുത്തുപോയി. സുധീരനും മദ്യനിരോധനക്കാരും വെറുതെ ഇരിക്കുമോ? ഉമ്മൻചാണ്ടി പിന്നെയും വീണിടം വിദ്യയാക്കി. എൽ.ഡി.എഫിന്റെ വർജന നയം വന്ന ദിവസം തന്നെയായിരുന്നു പഞ്ചനക്ഷത്ര ലൈസൻസിന്റെ തിറയാട്ടവും. എന്തായാലും മദ്യം തുടച്ചുനീക്കുമെന്നാണ് പ്രതിജ്ഞ. അതുകൊണ്ട് ത്രീ സ്റ്റാർ, ഫോർ സ്റ്റാർ ഹോട്ടലുകൾ ഫൈവ് സ്റ്റാർ ആക്കിയാലും ലൈസൻസ് നൽകില്ല എന്നൊരു ഭീഷ്മ ശപഥം എടുത്തു. അത് പ്രകടന പത്രികയിലെ പ്രധാന ഇനമായി ചേർക്കുകയും ചെയ്തു.

എല്ലാവർക്കും വീട്, എല്ലാവർക്കും ഭക്ഷണം, എല്ലാവർക്കും ആരോഗ്യം എന്നാണ് യു.ഡി.എഫ് പത്രികയിലെ പഞ്ച് ലൈൻ. അപ്പോൾ അഞ്ചു വർഷം വികസനവും കരുതലും കൊണ്ടു പിടിച്ചിട്ടും ഇതൊന്നും ഉറപ്പാക്കാനായില്ല എന്നാണോ എന്ന് ആർക്കും ചോദിക്കാം. മനസ് വെച്ചാൽ നടപ്പാക്കാവുന്ന കാര്യങ്ങളൊക്കെയുണ്ട് പത്രികയിൽ. യാചകർക്കും അലഞ്ഞു തിരിഞ്ഞു നടക്കുന്നവർക്കും പഞ്ചായത്തു മുഖേന ഒരു നേരത്തെ ഭക്ഷണം എന്നാണ് ഒരു വാഗ്ദാനം. അതായത് ബാക്കി രണ്ടു നേരം വേണമെങ്കിൽ തെണ്ടി തിന്നോണം.

എൽ.ഡി.എഫിന്റെ പ്രകടന പത്രികയും ആകർഷകമാണ്. മുന്നാക്കക്കാരിലെ പാവപ്പെട്ടവർക്കു സംവരണം എന്ന വാഗ്ദാനം 20 വർഷം തൊട്ട് ഇങ്ങോട്ട് ആവർത്തിക്കുന്നതാണെന്നും 1977 ജനുവരി ഒന്നിനു മുൻപ് കൈവശാവകാശം ഉള്ളവർക്കെല്ലാം പട്ടയം എന്നത് 1996 മുതൽ പത്രികയിൽ സ്ഥാനം പിടിക്കുന്നതാണെന്നും ഒക്കെ കുറ്റം കണ്ടു പിടിക്കുന്നത് ദോഷൈകദൃക്കുകളാണ്. നടത്താൻ പറ്റാത്ത കാര്യങ്ങൾ വഴിയിൽ ഉപേക്ഷിച്ചില്ലല്ലോ എന്ന് ആശ്വസിക്കുകയാണ് വേണ്ടുന്നത്.

സ്ഥാനാർത്ഥികളായി. ജനം ആവേശപൂർവം കാത്തിരുന്ന പ്രകടന പത്രിക വന്നു. പ്രധാന മുന്നണികളുടെ വാഗ്ദാന പ്രഖ്യാപനങ്ങൾ അറിഞ്ഞ ശേഷമാണ് കേരളത്തിലെ ജനങ്ങൾ നേരെ ചൊവ്വെ ശ്വാസം വിട്ടു തുടങ്ങിയത് എന്നാണ് കേൾക്കുന്നത് ! ഇതിനകം ഒരു കാര്യം വ്യക്തമായി. യു.ഡി.എഫിന്റെ പ്രചാര നായകൻ ഉമ്മൻചാണ്ടി തന്നെ. എൽ.ഡി.എഫിന്റേത് പിണറായി വിജയനോ വി.എസോ. അവ്യക്തതയുടെ കാർമേഘ പടലങ്ങൾ മാറിയിട്ടില്ല.






**ഡോ. സി. എ. ജോസുകുട്ടി**
(ഡിപ്പാർട്ട്മെന്റ് ഓഫ് പൊളിറ്റിക്സ്, കേരള യൂണിവേഴ്സിറ്റി)

# കേരള രാഷ്ട്രീയത്തിലെ ചോക്ലേറ്റ് വസന്തം

തിരഞ്ഞെടുപ്പ് രാഷ്ട്രീയത്തിൽ സ്ഥാനാർത്ഥി നിർണയത്തിന് പരമപ്രധാനമായ സ്ഥാനമാനണുള്ളത്. കക്ഷികളുടെയും മുന്നണികളുടെയും വിജയ സാധ്യത ഒരു പരിധിവരെ സ്ഥാനാർത്ഥികളിൽ അധിഷ്ഠിതമാണെന്ന് പഠനങ്ങൾ കാണിക്കുന്നു. അതുകൊണ്ടു തന്നെ ഐക്യകേരളത്തിന്റെ രൂപീകരണത്തിനു ശേഷം നടന്ന മിക്കതെരഞ്ഞെടുപ്പുകളിലും രാഷ്ട്രീയത്തിനതീതമായി പല മേഖലകളിലും തലങ്ങളിലും പ്രാഗല്ഭ്യം തെളിയിച്ചവരെ സ്ഥാനാർത്ഥികളായി മത്സരിപ്പിച്ചിരുന്നു.

ആദ്യകാലത്തൊക്കെ സ്വതന്ത്ര്സ്ഥാനാർത്ഥികളെന്നാണ് ഈ കൂട്ടർ അറിയപ്പെട്ടിരുന്നത്. 1957-ൽ നടന്ന തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റ് പാർട്ടി ഇത്തരത്തിലുള്ള അഞ്ച് സ്വതന്ത്രന്മാരെയാണ് വിജയിപ്പിച്ചത്. ഇതിൽ എം. ആർ മേനോൻ, ജോസഫ് മുണ്ടശ്ശേരി, ജസ്റ്റിസ് കൃഷ്ണയ്യർ തുടങ്ങിയവർ ആദ്യ ഈ. എം.എസ്. മന്ത്രിസഭയിൽ മന്ത്രിമാരായിരുന്നു. ഇടതുപക്ഷ സഹയാത്രികർ എന്നതിനേക്കാൾ ഉപരിയായി തങ്ങളുടെ പ്രവർത്തനരംഗത്തെ മികവും, പൊതുപ്രവർത്തന പാരമ്പര്യവും ഇവരെ സ്ഥാനാർത്ഥികളായിമത്സരിപ്പിക്കുന്നതിലെ ഘടകങ്ങളായിരുന്നു.

ഈ സ്വതന്ത്രഗണത്തിൽപ്പെട്ട അതികായന്മാരുടെ പിൻതലമുറക്കാരാണ് മുകേഷും, ഗണേഷും, ജഗദീഷും, ഭീമൻ രഘുവും, പിന്നെ നിഗേഷും, വീണാജോർജ്ജും, ശ്രീശാന്തുമൊക്കെ. കഴിഞ്ഞ കുറേ വർഷങ്ങളായി കേരള രാഷ്ട്രീയത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന അപജയത്തെയാണ് സിനിമാ, മാധ്യമ, കായികരംഗത്തെ ഈ 'ചോക്ലേറ്റ് (പാതി) താരങ്ങളുടെ സ്ഥാനാർത്ഥിത്വം പ്രതിഫലിപ്പിക്കുന്നത്. പൊതുരംഗത്ത് പ്രവർത്തിച്ച് തഴക്കവും പഴക്കവും വന്ന ഒരു യഥാർത്ഥ രാഷ്ട്രീയക്കാരനെക്കാൾ എന്ത് മികവ്/യോഗ്യതയാണ് ഇവർക്കുള്ളത്.

തിരഞ്ഞെടുപ്പ് മത്സരരംഗത്ത് കലാസാംസ്കാരിക രംഗത്തും മറ്റുമുള്ള സ്വതന്ത്രരെ പരീക്ഷിക്കുന്നതിൽ ചില ലക്ഷ്യങ്ങളുണ്ട്. ഒന്നാമതായി നിഷ്പക്ഷ സമ്മതി



ദായകരെയും സ്വതന്ത്രചിന്താഗതിക്കാരെയും സ്വാധീനിക്കുക. ബന്ധപ്പെട്ട പാർട്ടിയുടെ സ്വീകാര്യത വർദ്ധിപ്പിക്കുന്നതിനും പ്രവർത്തകരെയും, അനുഭാവികളെയും സജീവമാക്കുന്നതിനും ഇത്തരം സ്ഥാനാർത്ഥികളുടെ താരപ്രഭ സഹായകരമാകും. ഉദാഹരണമായി തിരുവനന്തപുരത്ത് ശ്രീശാന്തിനെ സ്ഥാനാർത്ഥിയാക്കുക വഴി, ബി. ജെ. പിയോട് ചേർന്ന് നിന്ന് പ്രവർത്തിക്കുവാൻ വിമുഖത കാണിച്ചിരുന്ന കുറെയാൾക്കാരെയെങ്കിലും സ്വാധീനിക്കുവാൻ സാധിക്കും. ഇവർക്കു ക്രിക്കറ്റിനോടുള്ള സ്നേഹവും, ശ്രീശാന്തിനോടുള്ള ആരാധനയും ബി. ജെ. പിക്ക് ഇപ്പോൾ മാത്രമല്ല ഭാവിയിലും ഗുണകരമായി ഭവിക്കും. ഒരു പാർട്ടിയെന്ന രീതിയിൽ ബി. ജെ. പിയോട് അയിത്തവും, അകലവും പാലിച്ചിരുന്നവരിലേക്ക് ഒരു പാലമാണ് ശ്രീശാന്തിനെപോലുള്ളവർ. പ്രചാരണ രംഗത്തെ സുരേഷ്ഗോപിയുടെ സാന്നിധ്യവും ഈ ലക്ഷ്യത്തോടെയാണ്.

രണ്ടാമതായി പ്രഗല്ഭമതികളുടെ പരിജ്ഞാനം, പൊതുസേവനരംഗത്ത് ഉപയോഗിക്കുന്നു എന്ന ഉദാത്തമായ ലക്ഷ്യം. 1957 ലെ മന്ത്രിസഭയിൽ സ്വതന്ത്രനായ ഡോ. എം. ആർ. മേനോൻ ആരോഗ്യ മന്ത്രിയായത്, അദ്ദേഹത്തിന്റെ രാഷ്ട്രീയ പാരമ്പര്യം കൊണ്ടല്ല മറിച്ച്, ആ രംഗത്തെ വൈദഗ്ധ്യം കണക്കിലെടുത്താണ്. മറ്റൊന്ന് ഏതെങ്കിലുമൊരു പ്രത്യേക പ്രദേശത്തെ സമുദായിക രാഷ്ട്രീയ സാഹചര്യം അനുകൂലമാക്കുന്നതിനും ഇത്തരം സ്ഥാനാർത്ഥികളെ ഉപയോഗിച്ചിരുന്നു. 2014 ലെ ലോകസഭാ തിരഞ്ഞെടുപ്പിൽ ചാലക്കുടിയിൽ നടൻ ഇന്നസെന്റിന്റെ



വിജയം ഇതിനുദാഹരണമാണ്. കോൺഗ്രസിന്റെ ഉറച്ച സീറ്റാണ് ഇവിടെ ഇടതുപക്ഷം നേടിയെടുത്ത്.

മുകളിൽ സൂചിപ്പിച്ച കാരണങ്ങളൊക്കെ അപ്രസക്തമാകുന്ന താരസാന്നിധ്യമാണ് 14 –ാം കേരള നിയമസഭയിലേക്ക് നടക്കുന്ന തിരഞ്ഞെടുപ്പിൽ കാണുന്നത്. ആദ്യകാല സ്വാതന്ത്ര്യസമരസേനാനികളും ... ന്മാർക്കും, സിനിമാരംഗത്തുനിന്ന് മത്സരിച്ചവർക്ക് (രാമു കാര്യാട്ട്, ലെനിൻ രാജേന്ദ്രൻ, നടൻമുരളി) ഒക്കെ തന്നെ മറ്റൊരു നിലവാരവും ഗൗരവും ഇന്ന് മത്സരിക്കുന്നവരുമായി താരതമ്യപ്പെടുത്തുമ്പോൾ ഉണ്ടായിരുന്നുവെന്നത് നിസ്തർക്കമാണ്. ഒരുകാലത്ത്, കേരളം, എം. ജി. ആർ, ജയലളിത, എം. ടി. രാമറാവു തുടങ്ങിയ സിനിമാക്കാരെ മുഖ്യമന്ത്രിയായി തിരഞ്ഞെടുത്ത അയൽപക്ക സംസ്ഥാനങ്ങളെ നോക്കി പരിഹസിച്ചിരുന്നു. പ്രേംനസീർ തിളങ്ങിനിന്ന സമയത്ത് മത്സരിക്കുവാൻ മടിച്ച സംസ്ഥാനത്താണ്, രണ്ടാംകിട താരങ്ങളെ സ്ഥാനാർത്ഥിയാക്കുവാൻ രാഷ്ട്രീയ പാർട്ടികൾ തയ്യാറാവുന്നത്.

എന്താണ് ഈ മാറ്റത്തിന്റെ കാരണം. കേരളമൊരു അരാഷ്ട്രീയ സമൂഹമാകുകയാണൊ? അല്ലെങ്കിൽ രാഷ്ട്രീയക്കാർ ഇത്തരം പദവികൾക്ക് അയോഗ്യരാണോ?. അതുമല്ലെങ്കിൽ സിനിമാ/സീരിയൽ താരങ്ങളാണോ ഇനിമുതൽ പ്രബുദ്ധകേരളത്തെ നയിക്കേണ്ടത്.

ആശയപരമായും ഘടനാപരമായും കേരള രാഷ്ട്രീയം വളരെയധികം മാറ്റങ്ങൾക്ക് വിധേയരാകുന്ന കാഴ്ചയാണ് കാണുവാൻ കഴിയുന്നത്. തത്വാധിഷ്ഠിത നിലപാടുകളും ആശയപരമായ സത്യസന്ധതയും ഇന്നൊരു ഘടകമല്ല. അതുപോലെ ഘടനാപരമായി രാഷ്ട്രീയ പാർട്ടികളുടെ ജനാധിപത്യ സഭാവം നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. സ്ഥാനാർത്ഥി നിർണയത്തിൽ, സ്ഥാനാർത്ഥികളുടെ ഗുണമേന്മയേക്കാൾ നേതാക്കന്മാരുടെ ഇഷ്ടാനിഷ്ടങ്ങളാണ് നിർണായകഘടകമാകുന്നത്. നടൻ മുകേഷിനെ കൊല്ലത്ത് സ്ഥാനാർത്ഥിയാക്കുന്നതിലെ എതിർപ്പുകൾ അടിച്ചമർത്തിയത് പിണറായി വിജയൻ നേരിട്ടെത്തിയാണ്. സി. പി. എമ്മിലെ ഗ്രൂപ്പ് സമവാക്യങ്ങളാണ് കൊല്ലത്ത് മുകേഷിനെ സ്ഥാനാർത്ഥിയാക്കിയത് എന്നത് പരസ്യമായ രഹസ്യമാണ്. ആശയവും ജനാധിപത്യവും ഇവിടെ ഘടകമായിരുന്നില്ല എന്നു സാരം.



താരസ്ഥാനാർത്ഥികളെ അവതരിപ്പിക്കുന്നതിൽ നവമാധ്യമങ്ങൾക്ക് വലിയൊരു പങ്കുണ്ട്. ആഗോളവത്കരണത്തിന്റെയും വിവരസങ്കേതികവിദ്യാരംഗത്ത് ഉണ്ടായിക്കൊണ്ടിരിക്കുന്ന വിപ്ലവകരമായ മാറ്റങ്ങളുടെ ഫലമായി, ജനങ്ങളുടെ രാഷ്ട്രീയ ജനാധിപത്യ മൂല്യങ്ങൾക്കും വിശ്വാസങ്ങൾക്കും മാറ്റം സംഭവിച്ചിട്ടുണ്ട്. രാഷ്ട്രീയവും രാഷ്ട്രീയക്കാരും വിഷയമായിട്ടുള്ള ആക്ഷേപഹാസ്യ പരിപാടികൾ, രാഷ്ട്രീയക്കാരെ തീർത്തും മോശക്കാരായി ചിത്രീകരിക്കുകയും, ഫേസ്ബുക്ക്, റ്റിറ്റർ തുടങ്ങിയ നവമാധ്യമങ്ങളിലൂടെ ഇതാഘോഷിക്കുകയും ചെയ്യുന്നു. മലയാളി അറിയാതെ അവന്റെ മനസ്സിൽ ഗൗരവമേറിയ പ്രശ്നാധിഷ്ഠിത സംവാദങ്ങൾക്ക് പകരമായി പുതിയ രുചികൂട്ടുകൾ സ്ഥാനം പിടിക്കുന്നു. ഇവിടെയാണ് “ബഡായി ബംഗ്ലാവിൽ” ‘ബഡായി’യടിക്കുന്ന മുകേഷും ‘ചമ്മൽവീരൻ’ ജഗദീഷും പൊതുപ്രവർത്തകരെക്കാൾ സ്വീകാര്യരാകുന്നത്. രാഷ്ട്രീയക്കാരിൽ പടർന്നുപിടിച്ചിരിക്കുന്ന അഴിമതിജ്വരവും സ്വജനപക്ഷപാതവും മലയാളിയെ ഇപ്രകാരം ചിന്തിപ്പിക്കുവാൻ പ്രേരിപ്പിക്കുന്നു എന്നത് ഇവിടെ വിസ്മരിക്കുന്നില്ല.

ഇതു അരാഷ്ട്രീയമാണോ? അല്ലായെന്നാണ് അഭിപ്രായം. കേരളസർവ്വകലാശാല രാഷ്ട്രമിമാംസ വിഭാഗം, സർവ്വെ റിസർച്ച് സെന്റർ 2015–ൽ നടത്തിയ പഠനപ്രകാരം രാഷ്ട്രീയക്കാരും പാർട്ടികളും കേരളസമൂഹത്തിൽ, ജനാധിപത്യത്തിന്റെ നടത്തിപ്പിന് ഗുണകരമാണെന്നാണ് ബഹുഭൂരിപക്ഷവും അഭിപ്രായപ്പെട്ടത്. അതേസമയം ഇവിടെയൊരു ശുദ്ധികലശം ആവശ്യമാണെന്ന് അവർ കരുതുന്നു. രാഷ്ട്രീയത്തോടുള്ള അനിഷ്ടം, അരാഷ്ട്രീയമല്ല, മറിച്ച് കാര്യങ്ങൾ ശരിയായി നടക്കുവാനുള്ള ആഗ്രഹത്തെയാണ് കാണിക്കുന്നത്. മാത്രമല്ല താരസംസ്ഥാനാർത്ഥികളെ നിറുത്തിയിരിക്കുന്നത് രാഷ്ട്രീയപാർട്ടികൾ തന്നെയാണ്. ഇതിലൊരു രാഷ്ട്രീയമുണ്ട്. രാഷ്ട്രീയ പാർട്ടികളുടെ പിൻതുണയില്ലാതെ, അമ്മയെന്ന താരസംഘടന ഈ സ്ഥാനാർത്ഥികളെ മത്സരിപ്പിച്ചാൽ, എന്തായിരിക്കും ഫലമെന്ന് ഊഹിക്കാവുന്നതേയുള്ളൂ.



താരസ്ഥാനാർത്ഥികളുടെ രംഗപ്രയേശനം ഗുണകരമായ രാഷ്ട്രീയ പ്രവണതയല്ല. ചോക്ലേറ്റ് താരപ്രഭയുടെ നടനവൈഭവമല്ല കേരള രാഷ്ട്രീയത്തിന് അനിവാര്യമായിട്ടുള്ളത്, മറിച്ച് നിസ്വാർത്ഥ രാഷ്ട്രീയ സേവനത്തിന്റെ അനുഭവജ്ഞാനവും ചിന്തയുമാണ്.





## മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിലെ ബി. ടെക്. കോഴ്സുകൾക്ക് അക്രഡിറ്റേഷൻ

തിരുവനന്തപുരം: നാലാഞ്ചിറ മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിലെ എല്ലാ ബി.ടെക്. കോഴ്സുകൾക്കും നാഷണൽ ബോർഡ് ഓഫ് അക്രഡിറ്റേഷൻ (NBA) അംഗീകാരം ലഭിച്ചു. സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും കോഴ്സുകളുടെയും ഗുണനിലവാരം കാലാനുസൃതമായി വിലയിരുത്തുന്നതിന് AICTE 2010 ൽ സ്ഥാപിച്ച സ്വയംഭരണ സ്ഥാപനമാണ് NBA. 2014 ഡിസംബറിൽ കോളേജ് സമർപ്പിച്ച സ്വയംവിലയിരുത്തൽ റിപ്പോർട്ട് ആസ്പദമാക്കി, 11 അംഗ വിദഗ്ധസമിതി 2016 ജനുവരി 29,30,31 തീയതികളിൽ കോളേജിന്റെ പ്രവർത്തനങ്ങൾ നേരിട്ട് വിലയിരുത്തി. പ്രസ്തുത സമിതിയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് അക്രഡിറ്റേഷൻ നൽകാനുള്ള തീരുമാനമെടുത്തത്. നിലവിൽ മെക്കാനിക്കൽ, സിവിൽ, കമ്പ്യൂട്ടർ സയൻസ്, ഇലക്ട്രിക്കൽ, ഇലക്ട്രോണിക്സ് എഞ്ചിനീയറിംഗ് കോഴ്സുകളാണ് കോളേജിലുള്ളത്. പരിഷ്കരിച്ച മാനദണ്ഡങ്ങളനുസരിച്ച് എല്ലാ കോഴ്സുകൾക്കും അക്രഡിറ്റേഷൻ ലഭിക്കുന്ന കേരളത്തിലെ ആദ്യ സ്വാശ്രയ എഞ്ചിനീയറിംഗ് കോളേജാണ് മാർ ബസേലിയോസ്.



# ജോസിയച്ചൻ
## മരിക്കാത്ത ഓർമ്മകളിലേക്ക്



ജോസിയച്ചൻ ഓർമ്മയായി. ഈ വർഷത്തെ ഈസ്റ്റർ കഴിഞ്ഞ് പിറ്റേ ദിവസം, മാർച്ച് 28 തിങ്കളാഴ്ച രാവിലെ 10 മണിയോടുകൂടിയാണ് അച്ചൻ നമ്മെ വേർപിരിഞ്ഞത്. ഓശാന മുതൽ ഈസ്റ്റർ വരെ തന്റെ ചുമതലയിൽ ഉണ്ടായിരുന്ന കഴക്കൂട്ടം വൈദികജില്ലയിലെ ഭൂദാനകോളനി ഇടവകയിൽ എല്ലാ ശുശ്രൂഷകൾക്കും നേതൃത്വം നൽകി വളരെ സന്തോഷവാനായിരിക്കുമ്പോഴാണ് തൊട്ടടുത്ത ദിവസം അച്ചൻ നമ്മെ വിട്ടുപിരിഞ്ഞത്. ജോസിയച്ചന്റെ മരണം ഇനിയും നടന്നിട്ടില്ലാത്ത ഒരു കിനാവ് പോലെയാണ് പലർക്കും. അതൊരു യാഥാർത്ഥ്യമായി അംഗീകരിക്കുവാൻ പലർക്കും കഴിയുന്നില്ല. ആയിരങ്ങൾക്ക് ചെറുതും വലുതുമായ എത്രയോ സഹായങ്ങളാണ് അച്ചൻ ചെയ്ത് കൊടുത്തിട്ടുള്ളത്. ആർക്കെങ്കിലും ഒരസുഖം വന്നാൽ ആദ്യം മനസ്സിൽ ഓടിയെത്തുന്നത് അച്ചന്റെ പേരാണ്. എത്രയോ ആളുകളെയാണ് മെഡിക്കൽ കോളേജിലും തലസ്ഥാനത്തെ മറ്റ് ആശുപത്രികളിലും അച്ചൻ നേരിട്ട് കൂട്ടികൊണ്ടുപോയിട്ടുള്ളത്. ചികിത്സ കഴിഞ്ഞ് പലർക്കും മരുന്നും വണ്ടിക്കൂലിയും നൽകിയാണ് അച്ചൻ തിരിച്ചയക്കുന്നത്. എയർപോർട്ട്, സെക്രട്ടറിയേറ്റ്, പോലീസ് സ്റ്റേഷൻ അങ്ങനെ എത്രയോ ഇടങ്ങൾ. സാധാരണ മനുഷ്യന് അപ്രാപ്യമായിരുന്ന ഈ സ്ഥലങ്ങളെല്ലാം ജോസിയച്ചൻ സാധാരണക്കാരന് പ്രാപ്യമാക്കികൊടുത്തു. ഏൽപ്പിക്കപ്പെട്ട പള്ളികളിലെല്ലാം അച്ചൻ പാവങ്ങളുടെ അച്ചനായിരുന്നു. അച്ചന്റെ മൃതദേഹം പട്ടം കത്തീഡ്രൽ പള്ളിയിൽ പൊതുദർശനത്തിന് വച്ചപ്പോൾ വികാരനിർഭരമായ നിരവധി രംഗങ്ങൾക്കാണ് നാം സാക്ഷ്യം വഹിച്ചത്. മൂന്നു പിതാക്കൻമാരോടൊപ്പമാണ് ദീർഘകാലം അദ്ദേഹം പ്രവർത്തിച്ചത്. അവരോട് അച്ചൻ പുലർത്തിയ ബന്ധവും വിധേയത്വവും എക്കാലവും മാതൃകയാണ്. പിതാക്കന്മാരോടും അച്ചന്മാരോടും കാണിച്ചിട്ടുള്ള സ്നേഹവും കരുതലും വളരെ പ്രത്യേകതയുള്ളതായിരുന്നു. വലിപ്പ ചെറുപ്പങ്ങളില്ലാതെ അച്ചൻ എല്ലാവരെയും പരിഗണിച്ചിരുന്നു. എല്ലാവർക്കും എല്ലാമായിരുന്നു.

ജോസിയച്ചന്റെ മരണം സഭയ്ക്കും തിരുവനന്തപുരം മേജർ അതിരൂപതക്കു പ്രത്യേകിച്ചും തീരാനഷ്ടമാണ്. അനേകം ഇടവകകളുടെ വികാരി, മതബോധന വിഭാഗത്തിന്റെ അസി. ഡയറക്ടർ, സർവ്വോദയ ബോർഡിംഗ് മാനേജർ, സെന്റ് മേരീസ് പ്രസ്സ് മാനേജർ, നാലാഞ്ചിറ മാർ ഗ്രിഗോറിയോസ് റിന്യുവൽ സെന്റർ ഡയറക്ടർ, മേജർ അതിരൂപതാ പബ്ലിക് റിലേഷൻ ഓഫീസർ എന്നീ നിലകളിൽ നൽകിയ സേവനങ്ങൾ പ്രശംസനീയമാണ്. കർത്താവിന്റെ സന്നിധിയിൽ അച്ചൻ നിത്യമായി വസിക്കുന്നു. നമ്മുടെ മനസ്സിലും.

# ഗീവർഗീസ് കുറ്റിയിൽ (കറ്റാനം) അച്ചൻ എന്റെ ഓർമ്മയിൽ



**ഫാ. സാമുവൽ തുണ്ടിയിൽ**

1946-ൽ ദൈവദാസൻ മാർ ഈവാനിയോസിൽ നിന്ന് ഗീവർഗീസ് കുറ്റിയിലച്ചൻ പട്ടം സ്വീകരിച്ചു. തുടർന്ന് 20 വർഷം മാത്രം വൈദീകശുശ്രൂഷ നിർവ്വഹിക്കാനായിരുന്നു അദ്ദേഹത്തിന്റെ ദൈവനിയോഗം. 1966 മെയ് 16-ന് തന്റെ 48-ാം വയസ്സിൽ കുറ്റിയിലച്ചൻ ദൈവസന്നിധിയിലേക്ക് വിളിക്കപ്പെട്ടു. അച്ചൻ നമ്മിൽനിന്ന് വേർപിരിഞ്ഞിട്ട് 50 വർഷം തികയുന്ന ഈ അവസരത്തിൽ അച്ചന്റെ ദീപ്തമായ സ്മരണയ്ക്കു മുമ്പിൽ ശിരസ്സ് നമിക്കുന്നു.

---



**ഫാ. ഗീവർഗീസ് കുറ്റിയിൽ**
**(1918 മെയ് 12 - 1966 മെയ് 16)**
പിതാവ്: കറ്റാനത്ത് കുറ്റിയിൽ തൊമ്മി ഫിലിപ്പോസ്
മാതാവ് : അന്നമ്മ
മൈനർ സെമിനാരി പഠനം: സെന്റ് അലോഷ്യസ് സെമിനാരി
മേജർ സെമിനാരി പഠനം: ആലുവ മംഗലപ്പുഴ സെമിനാരി
പട്ടം: 1946 ജനുവരി 27-ന് പട്ടം ഭദ്രാസന ദേവാലയം.
ദൈവദാസൻ മാർ ഈവാനിയോസിൽനിന്ന്.
നവ ബലിയർപ്പണം: 1946 ജനുവരി 28-ന്
കറ്റാനം സെന്റ് സ്റ്റീഫൻസ് കത്തോലിക്കാ പള്ളി

---

പുനരൈക്യ പ്രസ്ഥാനത്തിന്റെ ആദ്യകാലങ്ങളിൽ ശുശ്രൂഷ നടത്തിയിരുന്നത് മലബാർ റീത്തിൽനിന്ന് വന്നവരും യാക്കോബായ സഭയിൽ നിന്ന് ചേർന്നവരുമായ വൈദീകരായിരുന്നു. 1945-46 വർഷങ്ങളിൽ മലങ്കര റീത്തിലെ ആദ്യഗണത്തിൽപ്പെട്ട വൈദീകർ ഫാ. ഫിലിപ്പ് തുരുത്തിയിൽ, ഫാ. ജോൺ മാത്യു ഇലഞ്ഞിലേത്ത്, ഫാ. തോമസ് ഇഞ്ചക്കലോടി, ഫാ. ഗീവർഗീസ് കുറ്റിയിൽ എന്നിവരാണ്. പുതിയ തലമുറയിൽപ്പെട്ടവർ ഗീവർഗീസ് കുറ്റിയിലച്ചനെക്കുറിച്ച് കേട്ടുകാണുകയില്ല.

മുമ്പ് തിരുവനന്തപുരം അതിരൂപതയുടെ ഭാഗമായിരുന്ന തെക്കൻ മലയോര മേഖലയിലെ മിഷനറി പ്രവർത്തനത്തിനായിട്ടായിരുന്നു നവവൈദീകനായ കുറ്റിയിലച്ചൻ നിയോഗിക്കപ്പെട്ടത്. ആദ്യമായി അദ്ദേഹം നിയമിതനായത് ബഹു. മൈലപ്രാ അച്ചന്റെ (ദിവ്യശ്രീ എ. ജി. ഏബ്രഹാം) സഹായി ആയിട്ടായിരുന്നു. ഏതാനും മാസങ്ങൾക്കുശേഷം വികാരിയായി നിയമിതനാവുക (1946) വകയാർ ഇടവകയിലാണ്. കുറ്റിയിലച്ചൻ വകയാർ ഇടവകയിൽ വരുമ്പോൾ എനിയ്ക്ക് 12 വയസ് കാണും.

കത്തോലിക്ക സഭയിൽ എന്റെ കുടുംബത്തെ സ്വീകരിച്ചത് ബഹു. ഗീവർഗീസ് കുറ്റിയിലച്ചനാണ്. 1943-ൽ കോന്നിയിലുള്ള ഞങ്ങളുടെ ഒരേക്കർ ഭൂമി വിറ്റശേഷം എന്റെ അമ്മാച്ചന്റെ വീട്ടിലും അതിനുശേഷം വകയാർ പാലാ പുതുമന പൗലോച്ചന്റെ വീടിനടുത്തും താമസിക്കുവാനുള്ള സാഹചര്യമുണ്ടായി. പൗലോച്ചന്റെ പ്രേരണയാൽ ഞങ്ങൾ ഒന്നായി കത്തോലിക്കാ സഭയിൽ പുനരൈക്യപ്പെടുകയും ദൈവത്തിന് എന്നെക്കുറിച്ചുള്ള പദ്ധതി നിറവേറ്റുകയും ചെയ്തു.

ചുറ്റിവട്ടം അച്ചൻ നടത്തിയിരുന്ന കൂടലിലുള്ള യാക്കോബായ പള്ളിയിലായിരുന്നു അതുവരെ ഞങ്ങൾ പോയിരുന്നത്. എതിർകക്ഷിക്കാരുമായി നടന്ന കേസിൽ പരാജയപ്പെട്ട ആ പള്ളി ഓർത്തഡോക്സ്കാർ ഏറ്റെടുത്തു. ചുറ്റിവട്ടമച്ചനാകട്ടെ 40 വീട്ടുകാരുമായി മലങ്കരസഭയിൽ പുനരൈക്യപ്പെടുകയും ചെയ്തു. 1941-ൽ പുനരൈക്യപ്പെട്ടവർ ആരാധന നടത്തിയിരുന്നത് അഡ്വ. മാമ്മൻ കണ്ണന്താനത്തിന്റെ തോട്ടത്തിലുള്ള ഒരു ചെറിയ മുറിയിലായിരുന്നു. വകയാർ പള്ളി നിൽക്കുന്ന സ്ഥലം പരേതനായ പുത്തൻ ബംഗ്ലാവ് ഉമ്മച്ചൻ നൽകിയതാണ്.

എന്റെ അറിവിൽ വകയാർ ഇടവകയിലെ മൂന്നാമത്തെ വികാരിയാണ് കുറ്റിയിലച്ചൻ. ഫാ. ജോസ് മാത്യു ചാലക്കടവിൽ ആദ്യവികാരിയും ഞങ്ങൾ വകയാർ താമസമാക്കുമ്പോൾ ഫാ. ഫ്രാൻസിസ് കൊടകനടിയുമായിരുന്നു മുൻ വികാരിമാർ. വള്ളിക്കോട് കോട്ടയം, നെടുമൺകാവ്, കല്ലേലി, മുറിഞ്ഞകൽ എന്നിവയായിരുന്നു വകയാർ കേന്ദ്രമാക്കിയുള്ള മറ്റു മിഷനുകൾ. ഇവിടെയെല്ലാം പോയി വി. കുർബാന അർപ്പിച്ചശേഷം സൈക്കിളിൽ വരുന്ന കുറ്റിയിലച്ചന്റെ വിയർപ്പിൽ കുളിച്ച മുഖം ഇപ്പോഴും എന്റെ മനസ്സിൽ തങ്ങിനിൽക്കുന്നു. അന്ന് കഠിനമായ ഉപവാസത്തോടും പ്രാർത്ഥനയോടും കൂടിയായിരുന്നു തിരുക്കർമ്മങ്ങൾ അനുഷ്ഠിച്ചിരുന്നത്. പാതിരാത്രികഴിഞ്ഞ് വി. കുർബാന കഴിയുന്നതുവരെ പച്ചവെള്ളം പോലും കുടിക്കാൻ പാടില്ല. വി. കുർബാനയിൽ കാസാ കഴുകുന്ന വെള്ളംപോലും കുടിയ്ക്കാതെ അത് കുപ്പിയിലാക്കി അടുത്ത കുർബാനയ്ക്കായി അച്ചൻ കൊണ്ടുപോകുന്നത് കണ്ടിട്ടുണ്ട്. അന്നത്തെ വൈദീകരുടെ അത്രമാത്രം തീക്ഷ്ണതയോടുകൂടിയുള്ള ശുശ്രൂഷകൾ മാതൃകാപരമാണ്.

അന്ന് കൊച്ചച്ചനാണ് എങ്കിലും പക്വതയും വിജ്ഞാനവുമുള്ള ഒരു വൈദീകനെ കുറ്റിയിലച്ചനിൽ കാണാൻ എനിയ്ക്കുകഴിഞ്ഞു. ശക്തമായും സുന്ദരമായും പ്രസംഗിക്കുന്ന അച്ചൻ കത്തോലിക്കാ സഭയുടെ മഹത്വത്തെക്കുറിച്ചും സുവിശേഷത്തെക്കുറിച്ചും വിശ്വാസ സമൂഹത്തെ നല്ലവിധം പഠിപ്പിച്ചു. പുതുമന പൗലോച്ചന്റെ വീട്ടിൽ കുറ്റിയിലച്ചൻ വരുകയും ഒരു യാക്കോബായാ സഹോദരനുമായി സഭയുമായി ബന്ധപ്പെട്ട കാര്യങ്ങൾ ഗൗരവപൂർവ്വം സംവദിക്കുകയും ചെയ്തത് ഓർക്കുന്നു. തോമസ് ഇഞ്ചക്കലോടി അച്ചനെ വരുത്തി ഒരു സുവിശേഷയോഗം വകയാർ സംഘടിപ്പിച്ചതും കത്തോലിക്കാ സഭയുടെ പവിത്രതയും മാഹാത്മ്യവും വിശ്വാസികൾ അതിലൂടെ ആർജിച്ചതും ഇന്നും മനസ്സിൽ തങ്ങിനിൽക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് അമേരിക്കൻ പര്യടനത്തിനുശേഷം കുറ്റിയിലച്ചന്റെ കാലത്ത് വകയാർ പള്ളിയിൽ വന്നതും പള്ളിമുറ്റത്ത് കസേരയിൽ ഇരുന്നതും ആളുകൾ ചുറ്റും കൂടിനിന്നതും നല്ല ഓർമയുണ്ട്. പിറ്റേന്ന് പിതാവ് വി. കുർബാന ചൊല്ലുകയും എല്ലാവരുംകൂടി ഫോട്ടോ എടുക്കുകയും ചെയ്തു. ആ ഫോട്ടോയിൽ അന്ന് എനിക്ക് ഉയരം കുറവായതിനാൽ എത്തിവലിഞ്ഞു നോക്കുന്നത് കാണാം.

അന്നത്തെ പരിമിതമായ സാഹചര്യങ്ങളിൽ പക്വതയോടും ചുറുചുറുക്കോടുംകൂടി കുറ്റിയിലച്ചൻ നാലു വർഷം വകയാർ ശുശ്രൂഷചെയ്തു. അതിനുശേഷം കാർമ്മല (കോന്നി) കേന്ദ്രമാക്കിയായിരുന്നു അച്ചന്റെ അടുത്ത പ്രവർത്തനമേഖല. മുളന്തറ സബ്സ്റ്റേഷൻ, കോന്നി താഴം, തണ്ണിത്തോട്, തേക്കുതോട് മിഷനുകൾ ആരംഭിക്കാനുള്ള ശ്രമങ്ങളും കാർമ്മല കേന്ദ്രമാക്കിയായിരുന്നു നടന്നത്.

അടുത്ത സ്ഥലംമാറ്റം കടമ്മനിട്ടയ്ക്കായിരുന്നു. സബ്സ്റ്റേഷനുകൾ വല്യ അയന്തിയും മറ്റൊരു സ്ഥലവുമായിരുന്നു. കർമ്മോത്സുകമായൊരു മിഷൻ പ്രവർത്തനമായിരുന്നു ആ ഇടങ്ങളിലും കുറ്റിയിലച്ചൻ നിർവ്വഹിച്ചത്. അതിനുശേഷം തന്റെ അവസാന കർമ്മഭൂമിയായ കടമ്പനാട്ടേയ്ക്കാണ് അദ്ദേഹം നിയമിതനാകുന്നത് (1960). അക്കാലത്താണ് ഭരണസൗകര്യാർത്ഥം അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവ് തിരുവനന്തപുരം അതിരൂപതയെ വിവിധ ഡിസ്ട്രിക്റ്റുകളായി വിഭജിച്ചത്. അങ്ങനെ ബഹു. ഗീവർഗീസ് കുറ്റിയിലച്ചൻ കടമ്പനാട് കേന്ദ്രമായ ഡിസ്ട്രിക്റ്റിന്റെ അധിപനായി നിയമിതനായി. പ്രസ്തുത നിയമനം അദ്ദേഹത്തിന്റെ കാര്യക്ഷമമായ പ്രവർത്തനങ്ങളുടെ ഒരു അംഗീകാരമായി പരിഗണിക്കപ്പെടാം.

ആ നാളുകളിൽ രണ്ടു ബാഹ്യ കേരളായാത്രകൾ അദ്ദേഹം നടത്തി. ഒന്ന് 1964 ഡിസംബറിൽ ബോംബെയിൽ സമ്മേളിച്ച അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ്. മറ്റൊന്ന് 1965 ഒക്ടോബറിൽ പൂനയിൽ വച്ച് നടത്തപ്പെട്ട, ജ്യേഷ്ഠ സഹോദരപുത്രൻ ബഥനി ആശ്രമാംഗം ബഹു. ജോൺ ബോസ്കോ അച്ചന്റെ വൈദീകപട്ടശുശ്രൂഷ. ബോസ്കോ അച്ചൻ എന്റെ നാലു വർഷം ജൂനിയറായിട്ടാണ് പൂനാ പേപ്പൽ സെമിനാരിയിൽ പഠിച്ചത്. വകയാർ കുറ്റിയിലച്ചൻ വികാരിയായിരിക്കുമ്പോൾ അദ്ദേഹത്തെ സന്ദർശിക്കാനായി യുവാവായ ബോസ്കോ അച്ചൻ വന്നിരുന്നത് ഇപ്പോഴും ഓർക്കുന്നു. കഴിഞ്ഞ ഒക്ടോബറിൽ അദ്ദേഹം പൗരോഹിത്യ ശുശ്രൂഷയിൽ 50 വർഷം പിന്നിട്ടു. ജൂബിലിയുടെ ഈ നിറവിൽ അച്ചന് പ്രാർത്ഥനാമംഗളങ്ങൾ. ബോസ്കോ അച്ചന്റെ സഹോദരിയുടെ മകനായ ഫാ. ജോർജ് അയ്യനേത്ത് ബഥനി ആശ്രമത്തിലേക്ക് ദൈവവിളി കിട്ടി പോകുന്നത് അദ്ദേഹത്തിന്റെ മാതൃ ഇടവകയായ ചന്ദനപ്പള്ളിയിൽ ഞാൻ വികാരി ആയിരിക്കുമ്പോഴാണ്.

ഗീവർഗീസ് കുറ്റിയിലച്ചന്റെ മറ്റൊരു സഹോദരപുത്രനാണ് 50 വർഷക്കാലം ബീഹാറിലെ ഹസാരിബാ



ഫാ. ജോൺ ബോസ്കോ
കുറ്റിയിൽ ഒ.ഐ.സി.



ഫാ. കോശി മാത്യു
കുറ്റിയിൽ എസ്.ജെ.



ഫാ. ജോർജ് അയ്യനേത്ത്
ഒ.ഐ.സി.

ഗിൽ ആദിവാസി ദളിതരുടെ ഇടയിൽ സേവനം ചെയ്ത് 2014-ൽ ദിവംഗതനായ ഫാ. കോശി മാത്യു എസ്.ജെ. എന്നത് ഇവിടെ പ്രത്യേകം സ്മരണീയമാണ്.

എന്റെ കുടുംബത്തെ കത്തോലിക്കാസഭയിലേക്ക് കൈപിടിച്ചുകൊണ്ടുവന്ന ബഹു. ഗീവർഗീസ് കുറ്റിയില ച്ചൻ അനേകം നല്ല ഓർമ്മകൾ അവശേഷിപ്പിച്ചിട്ടുണ്ട്. ഞാനൊരു മലങ്കര കത്തോലിക്കാ വൈദികനാകുവാൻ അദ്ദേഹത്തിന്റെ ശുശ്രൂഷകളിലൂടെയും പ്രാർത്ഥനകളിലൂടെയും സാധിച്ചു. അച്ചന്റെ ആത്മാവ് ദൈവസന്നിധിയി ലേക്ക് പറന്നുപോയിട്ട് 50 വർഷമാകുന്നു. ഈ വേളയിൽ അദ്ദേഹം സഭയ്ക്ക് നൽകിയ ശുശ്രൂഷയ്ക്ക് കർത്താ വിന് ആയിരമായിരം സ്തോത്രം; ആ വൈദീകശ്രേഷ്ഠന്റെ ആത്മാവിന് നിത്യശാന്തി!



## ബിഷപ്പ് സാം മാത്യുവിന് ആദരാഞ്ജലികൾ

സി.എസ്.ഐ. സഭയുടെ മധ്യകേരള മഹായിടവകയുടെ അദ്ധ്യക്ഷനായിരുന്ന ബിഷപ്പ് സാം മാത്യു കാലം ചെയ്തു. ഒരു സഭാസമൂഹത്തിന്റെ അദ്ധ്യക്ഷനെന്ന നിലയിൽ അദ്ദേഹം സഭക്കും സമൂഹ ത്തിനും നൽകിയ വലിയ നേതൃത്വം അവിസ്മരണീയമാണ്. പ്രത്യേകിച്ച് സഭൈക്യരംഗത്ത് അദ്ദേഹം പുലർത്തിയ കാഴ്ചപ്പാടുകളും സമീപനങ്ങളും വളരെ ശ്രദ്ധേയമായിരുന്നു. മറ്റ് സഭാ സമൂഹങ്ങ ളോട് വളരെ അടുത്ത ഹൃദയൈക്യം അദ്ദേഹത്തിനുണ്ടായിരുന്നു. കേരള ക്രൈസ്തവസഭയുടെ പൊതുവേദികളി ലെല്ലാം അദ്ദേഹം സജീവ സാന്നിദ്ധ്യ മായിരുന്നു. ഒരു പരിസ്ഥിതി പ്രവർത്തകൻ എന്ന നിലയിലും പാവങ്ങളുടെ പക്ഷം ചേർന്നു നിന്ന ഇടയനെന്ന നിലയിലും അദ്ദേഹം നൽകിയ സംഭാവനകൾ വളരെ വലുതാണ്. ബിഷപ്പ് സാം മാത്യുവിന്റെ വേർപാടിൽ മലങ്കര സുറിയാനി കത്തോലി ക്കാസഭ അനുശോചനം അറിയിക്കുന്നു.



## ചരമ
## സുവർണ്ണ ജൂബിലി

## റവ. ഫാ. ഗീവർഗ്ഗീസ്
## കുറ്റിയിൽ
## (കറ്റാനം)



## പൗരോഹിത്യ
## സുവർണ്ണ ജൂബിലി



## റവ. ഫാ. ജോൺ ബോസ്കോ കുറ്റിയിൽ OIC

പ്രാർത്ഥനാ പൂർവ്വം

**കുറ്റിയിൽ കുടുംബം, കറ്റാനം**

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-04-2016 Posting Date 28, 29 April. 2016

**Christavakahalam Monthly May 2016**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com